Registered No. M. 767

# മലങ്കരസഭാതാരക.

# The Star of the Malankara Church.

പതിനഞ്ചാം തീയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.

| N. S. Book VI. | ൧൦൮൫ മേടം | No. 9 |
|---|---|---|

## സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം
എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.

Kottayam
Printed and Published by K. M. Varky
at the V. G. Press,
1910.

തിരുവിതാംകൂർ കൊച്ചി ക്രൈസ്തവമഹാജനസഭ.—തിരുവിതാംകൂർ കൊച്ചി ക്രിസ്ത്യൻ അസോസിയേഷന്റെ ഉത്സാഹത്തിന്മേൽ ഈ മാസം ൨൫-ാം നു- ചൊവ്വാഴ്ച കോട്ടയത്തു തിരുനക്കര മൈതാനത്തു വിശേഷാൽ തയ്യാറാക്കപ്പെട്ടിരിക്കുന്ന സ്ഥലത്തുവച്ചു ഒരു ക്രൈസ്തവമഹാജനസഭ നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതിൽ സന്തോഷിക്കുന്നു. ഈ രാജ്യത്തു വിവിധ ശാഖകളായി പിരിഞ്ഞിരിക്കുന്ന ക്രിസ്ത്യാനികളുടെ ഇടയിൽ ഐകമത്യം പ്രബലപ്പെടണമെന്നും അവർ സർവ്വപ്രകാരേണയും അഭിവൃദ്ധിയെ പ്രാപിക്കത്തക്കവണ്ണം അന്യോന്യവിശ്വാസത്തോടും സ്നേഹത്തോടും യോജിച്ചു പ്രവർത്തിപ്പാൻ ഇടയാകണമെന്നും ഉള്ള ഉദ്ദേശത്തോടുകൂടെ നടത്തപ്പെടുന്ന ഈ മഹായോഗത്തിനു സർവ്വവിജയത്തെയും ഞങ്ങൾ ആശംസിക്കുന്നു. ആ യോഗത്തിന്റെ കാര്യപരിപാടി താഴെ ചേർക്കുന്നു.

ഏന്നു് മ. സ. താ. പത്രാധിപർ.

൧. കാലത്തു ൮ മണിക്കു കാപ്പികുടി.

൨. ,, ൯ മണി—൧൨ മണി വരെ ഒന്നാം യോഗം.

എ. സ്വീകരണ കമ്മററി അദ്ധ്യക്ഷന്റെ സ്വാഗതപ്രസംഗം.
ബി. സഭാദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗം.
സി. ചക്രവർത്തി മഹാരാജാവിന്റെയും തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാരുടെയും നേരെ ഈ രാജ്യങ്ങളിലെ ക്രൈസ്തവസമുദായത്തിന്റെ രാജഭക്തിയെ പ്രകാശിപ്പിക്കൽ.
ഡി. പ്രസംഗങ്ങൾ—
"കൊച്ചി തിരുവിതാംകൂർ ക്രിസ്ത്യാനി സമുദായത്തിന്റെ തൽക്കാലസ്ഥിതി"—ബ്ര. ശ്രീ അയിത്തൂർ ചെറുകര പീലിപ്പോസ് കശീശാ അവർകൾ.
ഈ സംസ്ഥാനങ്ങളിൽ ക്രിസ്ത്യാനികളുടെ അവകാശക്രമത്തെ പററി ഒരു നിയമത്തിന്റെ ആവശ്യകത,—രാ. രാ. ഐ. പീലിപ്പോസ് എം. എ. ബി. എൽ. അവർകൾ.

൩. ഉച്ചകഴിഞ്ഞു ൧൨—൨...വരെ വിശ്രമവും ഭക്ഷണവും.

൪. ,, ൨—൪ വരെ രണ്ടാം യോഗം.

എ. പ്രസംഗം...
ടി. ക്രിസ്ത്യാനികളുടെ ഇടയിൽ പരസ്പരസഹായസംഘങ്ങൾ ഏർപ്പെടുത്തേണ്ടതിനെപ്പററി...രാ. രാ. കെ. സി. മാമ്മൻമാപ്പിള ബി. എ. അവർകൾ.
പ്രസംഗവിഷയങ്ങളെപ്പററി ഉപപ്രസംഗങ്ങൾ ചെയ്യുന്നതിനു് ബ. ലി. ശ്രീ. വികാരി ജനറാൾ കോയ്പുർ അല്ലു് തോമ്മാ കത്തനാരവർകൾ ഫാദർ പി. ററി. ഗീവറുഗീസ് എം. എ അവർകൾ, രാ. രാ. പി. ഐ. വറുഗീസ ബി. എ. ബി. എൽ. അവർകൾ, രാ. രാ. ജോൺ നിധീരി. ബി. എ. ബി. എൽ. അവർകൾ, രാ. രാ. പക. ഡി. തൊമ്മൻ വക്കീൽ അവർകൾ ഇവർ സമ്മതിച്ചിട്ടുണ്ടു്. വേറെ പല മഹാന്മാരുടെ പ്രസംഗങ്ങളും ഉണ്ടായിരിക്കുന്നതാണു്.
ബി. നിശ്ചയങ്ങൾ...
സി. സഭാദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം.
ഡി. കൃതജ്ഞതാപ്രകാശനങ്ങൾ.

൫. ൫ മണിക്കു ചായ.

# മലങ്കരസഭാതാരക.



## നമ്മുടെ സമുദായാലോചനസഭ.

ഈ സഭ ഈ മാസം ൭-ം ൮-ം ൯-ം കളിൽ തിരുവല്ലാ സിമ്മനാരിയിൽവച്ചു നടത്തപ്പെട്ടു. മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ആദ്ധ്യക്ഷം വഹിച്ചു ൯൫ പള്ളികളിൽനിന്നു പ്രതിപുരുഷന്മാർ വന്നിരുന്നു. പെൻക്ഷ്യൻഡ് ടെലഗ്രാഫ് മാസ്റ്റർ മിസ്റ്റർ എം. കെ. തോമ്മസ് ബാറിസ്റ്റർ മിസ്റ്റർ സി. ജി. ഇടിച്ചാണ്ടി ബി. എ. മുൻസിഫ് മിസ്റ്റർ കെ. സി. ജോഷ്വാ ബി. എ. ബി. എൽ. മുതലായ മഹാന്മാർ പ്രതിനിധികൾ എന്ന നിലയിൽ ഹാജരായിരുന്നു. ചൊവ്വാഴ്ച രണ്ടു യോഗവും ബുധനാഴ്ച മൂന്നു യോഗവും വ്യാഴാഴ്ച ഒരു യോഗവും നടന്നു. മുന്നാണ്ടത്തെ യോഗവൃത്താന്തം വായിച്ചു സ്ഥിരപ്പെടുത്തി. കഴിഞ്ഞയാണ്ടത്തെ യോഗത്തിൽ പ്രതിവാദിച്ചു പാസാക്കിയതും ൧൦൮൪ മകരത്തിലെ സഭാതാരകയിൽ പ്രസിദ്ധീകരിച്ചിരുന്നതുമായ സമുദായഭരണക്രമം ഒന്നാംഭാഗം വായിച്ചു. തിരുമനസ്സുകൊണ്ടു അതു ഒപ്പും മുദ്രയും വെച്ചു സ്ഥിരപ്പെടുത്തി. അതു ൧൦൮൫ ചിങ്ങം മുതൽ നടപ്പിൽ വരുന്നതാണെന്നു തീരുമാനിച്ചു. ഭരണക്രമം രണ്ടും മൂന്നും ഭാഗങ്ങൾ പുതുതായി എഴുതീട്ടുണ്ടാക്കിയതു പ്രതിവാദത്തിനായി എടുത്തു എന്നാൽ ഏതാനും അംശം മാത്രമെ നിരൂപണം ചെയ്യുന്നതിനു സാധിച്ചുള്ളു. ശേഷം ഭാഗങ്ങൾ അടുത്ത ആണ്ടത്തെ സഭയിലേക്കു നീക്കിവെച്ചു.

ബ്രഹ്മചാരിത്വത്തിൽ സമുദായത്തിന്റെ പൊതുപ്രവൃത്തകന്മാരായിരിപ്പാൻ രണ്ടാളുകളെ തിരഞ്ഞെടുത്തു. അങ്ങിനെ തിരഞ്ഞെടുക്കപ്പെട്ടവർ മെസേഴ്സ് കെ. കെ. കുരുവിള ബി. എ. എം. എൻ. ഏബ്രഹാം ബി. എ. എന്നി മഹാന്മാരാണ്. ഇവർ രണ്ടാളുകളും തങ്ങടെ ക്രിസ്തീയജീവിതംകൊണ്ടും കാര്യവൈഭവംകൊണ്ടും സർവ്വസമ്മതന്മാരാണ്. ഇവർ സമുദായത്തിന്റെ ഈ തിരഞ്ഞെടുപ്പിനെ സ്വീകരിക്കുന്നപക്ഷം അതു സമുദായ

ത്തിന് ഉൽകൃഷ്ടമായ ഒരു ഭാവിയെ വാഗ്ദാനം ചെയ്യുന്നതായിരിക്കും എന്നുള്ളതിന് സന്ദേഹമില്ല. ഇതു സ്വീകരിക്കുന്നതിനു രണ്ടുപേൎക്കും വളരെ പ്രയാസമുണ്ടെന്നു ഞങ്ങൾക്കു അറിയാം. എങ്കിലും ദൈവമഹത്വത്തേയും സമുദായത്തിന്റെ നന്മയേയും കുറിച്ചുള്ള സ്മരണയിൽ പ്രയാസങ്ങൾ ലഘൂകരിക്കപ്പെടുന്നതാണെന്നു വിശ്വസിക്കുന്നു. സമുദായത്തിന്റെ പൊതുപ്രവൎത്തകനായിരിപ്പാൻ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന മിസ്റ്റർ എം. പി. പോത്തൻ ബി. എ. വൈദികാഭ്യസനം കഴിഞ്ഞു താമസിയാതെ തിരിച്ചെത്തുന്നതാണ്. അപ്പോൾ ഇവൎക്കു മൂന്നുപേൎക്കും ഒരുമിച്ചു ശെമ്മാശുപട്ടം കൊടുക്കണമെന്ന് ഭാരവാഹികൾ ആഗ്രഹിച്ചിരിക്കുന്നു.

ഇങ്ങനെ തിരഞ്ഞെടുക്കപ്പെട്ടവരുടെ ചിലവിനും നമ്മുടെ ഹൈസ്കൂളുകളുടേയും ബാലികാമഠത്തിന്റേയും നടത്തിപ്പിനും മററുമായി ആണ്ടിൽ ൫൦൦൦ ഉറുപ്പികയോളം ചിലവു വരുന്നതാണ്. അതിനെപ്പററി മാരാമണ്ണു കൺവെൻഷ്യൻ സമയത്തു കൂടിയ ഒരു പൊതുയോഗത്തിൽ ആലോചിക്കയും ചില പുതിയ വരുമാനമാൎഗ്ഗങ്ങൾ ഏൎപ്പെടുത്തണമെന്ന് തീരുമാനിക്കയും ജനം ഏകകണ്ഠേന സ്വീകരിക്കയും ചെയ്തിട്ടുള്ളതാണു. പുതിയവരുമാനമാൎഗ്ഗങ്ങൾ ഇടവകകളിൽ ഏൎപ്പെടുത്തുകയും ഇടവകകളിൽനിന്നു ഒരു നിശ്ചിതസംഖ്യ മാസവരിയായി സമുദായ ഖജനാവിൽ അടയ്ക്കയും ചെയ്യേണ്ടതാണെന്നു ഈ സഭ തീരുമാനിച്ചു. സമുദായാംഗങ്ങളായ എല്ലാവരും ഈ സംഗതിയിൽ മനസ്സുവച്ചുപ്രവൎത്തിച്ചെങ്കിലല്ലാതെ ഇതൊന്നും സാധിക്കുന്നതല്ല. നാം എല്ലാവരും കൃത്യനിഷ്ഠയുള്ളവരും സ്വാൎത്ഥപരിത്യാഗത്തോടുകൂടിയ സമുദായപ്രതിപത്തിയിലുള്ളവരുമായി തീരുന്നപക്ഷം നാം വിചാരിക്കുന്നതിലും ഊഹിക്കുന്നതിലും അപ്പുറമായി ദൈവം നമ്മുടെ സമുദായത്തെ അനുഗ്രഹിച്ച് ശക്തിപ്പെടുത്തുമെന്നു നിശ്ചയമാണ്. ചില ചില്ലറ സംഗതികളും ഈ യോഗത്തിൽ ആലോചിച്ചു തീരുമാനിച്ചു. വിവാഹത്തിന് നടവഴക്കം ഒഴികെയുള്ള എല്ലാ വരുമാനങ്ങളും സ്ത്രീപുരുഷന്മാർ അവരവരുടെ ഇടവകകളിൽ കൊടുക്കേണ്ടതാണെന്ന് നിശ്ചയിച്ചു. മാൎത്തോമ്മാസഭാംഗങ്ങളിൽ ചിലർ തങ്ങളുടെ മക്കളെ അന്യസമുദായ പള്ളികളിൽ വച്ച് വിവാഹം ചെയ്യിക്കയും തങ്ങളുടെ വീട്ടിൽ വച്ച് വിവാഹവിരുന്നു നടത്തുകയും ചെയ്യുന്നതു ശരിയാണൊ എന്നതിനെ പററി ആലോചിച്ചതിൽ അതു മേലാൽ പാടില്ലെന്നു തീരുമാനിച്ചു. പള്ളിയിൽ ഓരോരുത്തർ ഓരോ കാൎയ്യ

വശാൽ വെററക്കെട്ടും പുകയിലയും വയ്ക്കാറുള്ളതും അതിനു പകരമായി ചിലടത്തു ചക്രം വയ്പിക്കാറു പതിവുള്ളതും അശേഷം നിൎത്തൽ ചെയ്യേണ്ടതാണെന്നു നിശ്ചയിച്ചു. ഇതു് നടക്കുന്ന കാലത്തോളം പള്ളിയിൽ ഇരുന്നു് വെററമുറുക്കുന്ന മ്ലേച്ഛമായ ഏൎപ്പാടിനു് അതു ഒരു ലൈസൻസായിരിക്കുന്നതാണു്. പള്ളിയിൽ ഇരുന്നു് മുറുക്കുക അന്യകാൎയ്യം സംസാരിക്ക മുതലായ അലക്ഷ്യമായ ഏൎപ്പാടുകൾ നിൎമ്മൂലനം ചെയ്തു നാം നമ്മുടെ ആരാധനസ്ഥലത്തെപ്പററി അഭിമാനമുള്ളവരും കാൎയ്യവിവരമുള്ളവരുമാണെന്നു് കാണിപ്പാൻ ബഹുമാനപ്പെട്ട പട്ടക്കാരും ഇടവക പ്രധാനികളും ഉററു പ്രയത്നിക്കുമെന്നു വിശ്വസിക്കുന്നു. സമുദായട്രസ്റ്റി ആയിരുന്ന മരിച്ചുപോയ കിഴക്കേടത്തു ഇടിക്കുള മുതലാളി അവൎകൾക്കു പകരം പള്ളിക്കൽ കാക്കാലിൽ മിസ്ററർ തോമ്മസിനെ തിരഞ്ഞെടുത്തു.

വ. ദി. ശ്രീ. വികാരി ജനറാൽ അല്പതോമ്മാ കത്തനാർ അവൎകളെ സമുദായാലോചനസഭയുടെ അദ്ധ്യക്ഷനായും ഇപ്പോഴത്തെ സിക്രട്ടറിയെ സിക്രട്ടറിയായും ഇപ്പോഴത്തെ മാനേജിംഗ് കമ്മട്ടി സാമാജികന്മാരെ കൌൺസിൽ സാമാജികന്മാരായും തൽക്കാലത്തേക്കു നിശ്ചയിച്ചു. പുതിയ രീതിയിൽ തിരഞ്ഞെടുക്കപ്പെട്ട സമുദായാലോചനസഭ അടുത്ത ആണ്ടിൽ കൂടുമ്പോൾ അതിൻെറ അംഗങ്ങളിൽനിന്നു് ഈ ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുന്നതായിരിക്കും.

ഈ ആണ്ടത്തെ ആലോചനസഭ വളരെ ഭംഗിയായി തന്നെ കഴിഞ്ഞുകൂടി. യോഗങ്ങളുടെ ദൈൎഘ്യംകൊണ്ടു മനുഷ്യർ മുഷിയാതെയിരിക്കുന്നതിനു് സരസനായ വികാരിജനറാൽ അച്ചൻ അവൎകളുടെ അഭിപ്രായപ്രകടനങ്ങൾ ഒരു വലിയ സഹായമായിരുന്നു.

## പത്രാധിപക്കുറിപ്പുകൾ

മിസ്റ്റർ പി. ഒ. ഫിലിപ്പ് ബി. എ. മംഗലപുരത്തേക്കു് പോയിരിക്കുന്നു. മിസ്റ്റർ ഫിലിപ്പും മിസ്റ്റർ പി. എസ്. മത്തായിയും ഇപ്പൊൾ അവിടെ താമസിച്ചു് കൊങ്കണഭാഷ അഭ്യസിക്കയാണു്. ഭാഷാഭ്യസനം ചെയ്തശേഷം ഇവർ കൊങ്കണദേശത്തു് സുവിശേഷവേല ആരംഭിക്കുന്നതായിരിക്കും. ക്രിസ്തുമാൎഗ്ഗം അശേഷം അറിയപ്പെട്ടിട്ടില്ലാത്ത രാജ്യത്തു അന്യഭാഷക്കാരുടെ ഇടയിൽ സുവിശേഷവേലയ്ക്കായി പോയിരിക്കുന്ന ഈ സഹോദരന്മാൎക്കുവേണ്ടി എല്ലാവരും മുടങ്ങാതെ പ്രാൎത്ഥിക്കണമെന്നപേക്ഷിക്കുന്നു.

ഒരു പുതിയ പള്ളി.— പാലായിൽ കിഴക്കേക്കര ഈപ്പൻ അവർകളുടെ ചിലവിന്മേൽ ഒരു മാർത്തോമ്മാപള്ളി സ്ഥാപിച്ചിരിക്കുന്നു. ഈ മാസം ൧൭-ാം നു- ഞായറാഴ്ച ടി. ശ്രീ. പി. റ്റി. വറുഗീസ് കശീശാ അവർകൾ-ി. പള്ളിയിൽ കുർബ്ബാ വച്ചു് കൂദാശ ചെയ്തു. തങ്ങളുടെ ദേശത്തു ഒരു മാർത്തോമ്മാപള്ളി സ്ഥാപിച്ചതി നെപ്പറ്റി സ്ഥലത്തുള്ള റോമൻകത്തോലിക്കാ സുറിയാനിക്കാർ അനാവശ്യമായ യാതൊരു വഴക്കും ഇല്ലെന്നറിയുന്നതു് സന്തോഷകരമാണ്.

ഒരു പുതിയ പത്രം— സാമുദായികമായും സാമുഹ്യമായും ഉള്ള പല നൂതന അറിവുകളും സരസമായ പല നേരമ്പോക്കുകളും അടങ്ങിയിരിക്കുന്ന ഒരു ഇംഗ്ലീഷ് മലയാളമാസിക ഈ മാസം മുതൽ പ്രസിദ്ധപ്പെടുത്തുന്നതിനു കോട്ടയത്തുള്ള മിസ്റ്റർ പി. വ. ജക്കബ് നിശ്ചയിച്ചിരിക്കുന്നതായി ഒരു വിജ്ഞാപനം കൈപ്പറ്റിയിരിക്കുന്നു. പത്രവരി ഉറുപ്പിക ഒന്നേകാൽമാത്രം. ആവശ്യക്കാർ പണത്തോടുകൂടെ അപേക്ഷിക്കേണ്ടതാണ്. പ്രസിദ്ധപ്പെടുവാനിരിക്കുന്ന ഈ പത്രത്തിന് സർവ്വവിജയത്തെയും ഞങ്ങൾ ആശംസിക്കുന്നു.

ഒരു ചോദ്യം.— മരിച്ചവർക്കുവേണ്ടിയുള്ള അടിയന്തിരങ്ങൾ കഴിക്കയോ അന്യസമുദായക്കാർ അങ്ങിനെ ചെയ്യുന്നതിൽ സംബന്ധിക്കയോ ചെയ്യുന്നതു മാർത്തോമ്മാക്കാർക്കു വിഹിതമാണോ എന്നു ഒരു ലേഖകൻ എഴുതിചോദിച്ചിരിക്കുന്നു. അന്യമതസ്ഥന്മാർ മരിച്ചാൽ മരിച്ചവർക്കുവേണ്ടിയല്ല ജീവനോടുള്ളവർക്കുവേണ്ടിയാണെന്നു പറഞ്ഞു പലടത്തും നമ്മുടെ ജനങ്ങൾ സദ്യകൾ കഴിക്കാറുണ്ട്. മരിച്ചുപോയ ആളിനെ ഉദ്ദേശിച്ചും മറ്റും ചെയ്യുന്നവർക്കുവേണ്ടിയാണ് സദ്യ കഴിക്കുന്നതെന്നാണ് പറയുന്നതു്. ഇതു തെറ്റാണെന്നു വിധിപ്പാൻ പാടില്ല. സദ്യകൾ വർദ്ധിപ്പിച്ചു അനാവശ്യമായ ചിലവുണ്ടാകാതിരിക്കാൻ നോക്കേണ്ടതാകയാൽ ഈ സദ്യകൾ നിർത്തൽ ചെയ്യുന്നതാണ് നല്ലതു. അന്യസഭക്കാർ മരിച്ചവരുടെ നന്മക്കായിട്ട് അടിയന്തിരങ്ങൾ കഴിക്കാറുണ്ട്. അങ്ങിനെയുള്ള ഒരു അടിയന്തിരസമയത്തു് ആ വീട്ടിൽനിന്നു ഊണു കഴിക്കുന്നവരെല്ലാം കുറ്റക്കാരാണെന്നു പറവാനാം തരമില്ല.

പാത്രിയർക്കീസു ബാവാ. അവർകൾ പുതുപ്പള്ളിൽനിന്നു കണ്ടനാട്ടേക്കും അവിടെനിന്നു കരിങ്ങാച്ചിറയും നീങ്ങിയിരിക്കുന്നു. ബാവാ അവർകളുടെ സകല അധികാരവും സമ്മതിച്ചു കണ്ടനാട്ടു ഇടവകക്കാർ ഉടമ്പടി രജിസ്റ്റർ ചെയ്തു. കരിങ്ങാച്ചിറ ഭണ്ഡാരം പൊളിച്ചതായി ഒരു കേസു നടപ്പിച്ചിരിക്കുന്നു. പൊളിച്ച പട്ടക്കാരെയും ജനങ്ങളേയും പോലീസുകാർ അറസ്റ്റ് ചെയ്യുകയും ബാവായുടെ മുറിയിൽനിന്നു പണം തൊണ്ടിയായിട്ടു എടുക്കയും ചെയ്തിരിക്കുന്നു. കേസ് കഠിനമായി നടക്കുന്നു. ബാവാ വല്ലതും വാങ്ങി പിടിച്ചിട്ടുണ്ടെന്നാണ് കേൾവി. ബാവാ ചെല്ലുന്നിടത്തൊക്കെ ഇങ്ങിനെ ഭണ്ഡാരം മറിച്ചു പണം കൊണ്ടുപോകാൻ ഇടയുണ്ടെന്നുള്ള ഭയം നിമിത്തം അതിനെ തടയുന്നതിനായി ചില പ്രധാനന്മാർ ഈ കേസിനു തൊട്ടുത്തിയിട്ടുള്ളതാണത്രെ. മാർ ഡീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ കരിങ്ങാച്ചിറ ചെന്നിരുന്നു. എന്നാൽ അദ്ദേഹം അവിടെ താമസിക്കാതെ ഉടനെ തിരിച്ചുപോന്നു. അദ്ദേഹം പോന്നതിന്റെ അടുത്തദിവസം ആണ് പ്രതികളെ അറസ്റ്റ് ചെയ്തതും കേസു നടപ്പിച്ചതും എന്നുള്ളതു് വാസ്തവമാണ്. കാകതാലീയന്യായേന ഇങ്ങിനെ ഭവിച്ചെന്നല്ലാതെ മറ്റെന്തെങ്കിലും പറവാനുണ്ടോ എന്നു നിശ്ചയമില്ല.

പ്രത്യുപകാരം.— ബാവാക്കു് എതിരായും ബാവായെ താങ്ങിയും അ

…നേക ലഘുലേഖകൾ പുറപ്പെട്ടിരിക്കുന്നു. ഈ ലഘുലേഖകൾ എല്ലാം വടക്കുനിന്നാ പുറപ്പെട്ടിരിക്കുന്നതു്. ഇതെല്ലാം വായിക്കേണ്ടവ തന്നെയാണ്. ബാവായുടെ തത്താങ്ങി എഴുതിയിട്ടുള്ള ലഘുലേഖകൾ ചിലതെല്ലാം ഞങ്ങൾക്കു കിട്ടിയിട്ടി അവയുടെ പ്രധാനഭാഗങ്ങൾ ഇതിൽ പകർത്തണമെന്നു് ആഗ്രഹമുണ്ട്. ആരെ [illegible]പ്പം അവ ഞങ്ങൾക്കു അയച്ചുതരുമെന്നു് വിശ്വസിക്കുന്നു.

---

ഒരു ലേഖനവും കല്പനയും. 'യാക്കോബായ സുറിയാനി അസോസ്യേഷനും അതിന്റെ മാനേജിംഗ കമ്മട്ടിയും ഇല്ലായ്മചെയ്തു് സ്വന്തമായി സമുദായത്തെ ഭരിക്കാൻ മലങ്കരയുടെ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ശ്രമിക്കുന്നു" എന്നു് പ്രധാനന്മാരായ ചിലർ എ. പീലിപ്പോസ് എം. എ. ബി. എൽ. അവർകളോടു പറകയാൽ അദ്ദേഹം ആ സംഗതി മെത്രാപ്പോലീത്താ അവർകളുടെ പേർക്കു എഴുതി ചോദിക്കയും അതിനു് കിട്ടിയ മറുപടികല്പന കഴിഞ്ഞ പത്രികയിൽ പ്രസിദ്ധീകരിക്കയും ചെയ്തിട്ടുണ്ട്. ആ കല്പനയിൽ താഴെ വരുംപ്രകാരം എഴുതിയിരിക്കുന്നു. "വിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കു് സ്വല്പമായിട്ടെങ്കിലും നമ്മുടെ നേരെ വല്ലതും തൃപ്തികേടിനു് ഇടയായിട്ടുണ്ടെങ്കിൽ ആയതു അസോസ്യേഷനെയും അതിന്റെ മാനേജിംഗ് കമ്മട്ടിയെയും നാം വകവച്ചു പ്രവർത്തിപ്പാൻ സന്നദ്ധരായിരിക്കുന്നു എന്നുള്ള ഏകകാരണത്തിന്മേൽ ആണ്".

---

ഡോക്ടർ തോമ്മസ് മാത്യു അവർകൾക്കു ഡർഹാം യൂണിവേഴ്സിറ്റിയിൽനിന്നു് ഡോക്ടർ ഓഫ് സയൻസ് എന്ന സ്ഥാനം ലഭിച്ചിരിക്കുന്നു. ഇതിലേക്കായി അദ്ദേഹം എഴുതിയ പ്രകരണം പരിക്ഷകന്മാർ വളരെ ശ്ലാഘിച്ചതായി മദ്രാസ് മെയിൽ പ്രസ്താവിക്കുന്നു. ൧൯൦൭-ൽ ഈ സർവ്വകലാശാലയിൽ നിന്നു് ഇദ്ദേഹത്തിനു് ബാച്ചലർ ഓഫ് ഹൈജിന എന്ന സ്ഥാനം ലഭിച്ചു. ആ പരിക്ഷയിൽ ഇദ്ദേഹം ഒന്നാമനായി ജയിച്ചെന്നു മാത്രമല്ല ആ സർവ്വകലാശാല സ്ഥാപിച്ചതിൽ പിന്നെ യാതൊരുത്തനും ഇത്രയും ഉയർന്നു ജയിച്ചിട്ടില്ലെന്നു് കൂടെ പറയേണ്ടതാണ്. അതുകൊണ്ടു ൨൦൦ രൂപായുടെ സമ്മാനം ആ സർവ്വകലാശാലയിൽ നിന്നു് ലഭിച്ചു. ഇദ്ദേഹം ഇപ്പോൾ മദ്രാസിൽ ഹെൽത്ത് ഓഫീസറായിട്ടു ജോലി നോക്കുകയാണ്. ഈ ഉദ്യോഗം വെള്ളക്കാർക്കു മാത്രമെ കൊടുക്കു എന്നുള്ള നിർബന്ധം നീങ്ങുകയും യോഗ്യതയുള്ളവർക്കു കൊടുക്കാമെന്നു വരികയും ചെയ്യുന്നപക്ഷം ഇദ്ദേഹം ഇതിൽ സ്ഥിരപ്പെടുമെന്നുള്ളതിനു് സന്ദേഹമില്ല.

---

മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തെക്കൻ ഇടവകകളെ സന്ദർശിച്ചശേഷം സമുദായാലോചനസഭ പ്രമാണിച്ചു് തിരുവല്ലാ എഴുന്നെള്ളിയിരുന്നു. അവിടെ നിന്നു് ഇപ്പോൾ കോട്ടയത്തിനു് നീങ്ങിയിരിക്കുന്നു.

---

കല്ക്കട്ടാലേഖനം. ദി. ശ്രീ. കുറിയാക്കോസ് ശെമ്മാശൻ അവർകളും മിസ്റ്റർ എം. പി. പോത്തനുമായുള്ള തർക്കം അവസാനിച്ചു എന്നു് ഞങ്ങൾ വിചാരിച്ചിരുന്നു. എന്നാൽ അതു ഇപ്പോഴും അവസാനിച്ചിട്ടില്ലെന്നു് കാണിക്കുന്നതായ ഒരു ദീർഘലേഖനം ശെമ്മാശൻ അവർകൾ ഞങ്ങൾക്കു അയച്ചിരിക്കുന്നു. ഇങ്ങിനെയുള്ള തർക്കങ്ങൾക്കു വെറുതെ സമയവും പത്രസ്ഥലവും മിനക്കെടുത്തുന്നതു് ഭംഗിയാണെന്നു് തോന്നുന്നില്ല. പ്രിൻസിപ്പാൾ എഴുതിയ ജഡ്ജ്മെൻറു പ്രസിദ്ധപ്പെടുത്താണമെന്നു് രണ്ടു കക്ഷികളും കൂടി അദ്ദേഹത്തോടു അപേക്ഷിക്കട്ടെ. അതു പ്രസിദ്ധ

പ്പെട്ടത്തുന്നതിന് ഞങ്ങൾക്കു സന്തോഷമാണ്. അതു വാദത്തിൻെറ അവസാനമായിരിക്കട്ടെ.

---

മലങ്കര മല്പാന്മാർ. എന്ന വിഷയത്തെപ്പററി പല ലേഖനങ്ങളും ഞങ്ങൾക്കു കിട്ടി. അതിലൊന്നിലും മിസ്റ്റർ മാണിപിള്ളയുടെ പ്രധാന വാദത്തിന് മറുപടി കൊടുക്കുന്നതായി കാണാത്തതുകൊണ്ടും ക്രിമിനൽ കോടതി കയറാൻ ആവശ്യപ്പെട്ട വാചകങ്ങൾ അവയിൽ ചിലതിൽ ഉള്ളതുകൊണ്ടും അവ പ്രസിദ്ധപ്പെടുത്തുന്നില്ല. മലങ്കര മല്പാൻ എന്ന സ്ഥാനം മെത്രാപ്പോലീത്തന്മാരൊ പാത്രിയർക്കീസൊ കൊടുക്കേണ്ടതാണൊ അല്ലയൊ എന്നുള്ളതാണ് പ്രധാന വിഷയം. അതിനെപ്പററിയാണ് മറുപടി പറയേണ്ടതു്. ശകാരങ്ങൾ കുറച്ചും കാര്യഭാഗത്തിന് മറുപടി പറഞ്ഞും ആരെങ്കിലും ലേഖനം എഴുതി അയച്ചാൽ പ്രസിദ്ധപ്പെടുത്താവുന്നതാണ്. ഇവിടെ അയക്കുന്ന ലേഖനങ്ങൾ തിരിച്ചയച്ചുകൊടുക്കണമെന്ന് പലരും ഞങ്ങളോടു ആവശ്യപ്പെടുന്നുണ്ട്. അതിന് ഇവിടെ സൌകര്യമില്ലെന്ന് ലേഖകന്മാർ അറിഞ്ഞിരിക്കേണ്ടതാണ്. ഇവിടെ ലേഖനം അയക്കുന്നവർ ആവശ്യമുള്ളപക്ഷം പകർപ്പു എഴുതി എടുത്തുകൊണ്ടു അയക്കേണ്ടതാണ്. നിഷേധിക്കുന്ന ലേഖനങ്ങൾ എല്ലാം തിരിച്ചയച്ചുകൊടുക്കയെന്ന ജോലി ഞങ്ങൾക്കു കൈയേൽക്കാൻ നിവൃത്തിയില്ല.

---

ഇടവകപ്പത്രികയുടെ പത്രാധിപത്യം മിസ്റ്റർ ഇ. എം. പീലിപ്പോസ് രാജിവച്ചിരിക്കുന്നു എന്നു പറഞ്ഞതു് എന്തടിസ്ഥാനത്തിന്മേലാണെന്ന് ചിലർ ഞങ്ങളോടു ചോദിക്കയുണ്ടായി. അദ്ദേഹം അയിരൂർ യുവജന ക്രിസ്ത്യയസംഘക്കാർക്കു അയച്ച എഴുത്തിൽ തനിക്കു ഇടവകപ്പത്രികയോടു യാതൊരു ബന്ധവും ഇല്ലെന്നു സ്വന്ത കൈയക്ഷരത്തിൽ എഴുതിയിരിക്കുന്നതു് ഞങ്ങൾ സ്വന്ത കണ്ണുകൊണ്ടു വായിച്ചറിഞ്ഞിട്ടുള്ളതത്രെ. ആ എഴുത്തിന് കാരണമായ സംഗതികൂടെ ഇവിടെ പ്രസ്താവിക്കുന്നതു് അനുചിതമല്ലെന്നു വിശ്വസിക്കുന്നു. ഇടവകപ്പത്രിക അയക്കണം എന്നുള്ള അപേക്ഷയോടുകൂടി സംഘക്കാർ ഒരു രൂപാ പത്രാധിപർ മിസ്റ്റർ പീലിപ്പോസിൻെറ പേക്കു മണിയോർഡർ അയച്ചു. എന്നാൽ ദീർഘകാലം കാത്തിരുന്നിട്ടും പത്രം കിട്ടായ്കയാൽ പത്രാധിപരുടേയും മാനേജരുടേയും പേക്കു എഴുത്തുകൾ അയപ്പാൻ തുടങ്ങി. മറുപടിക്കു് സ്റ്റാമ്പുകൂടെ ഉള്ളടക്കം ചെയ്തു് എഴുത്തയച്ചിട്ടും യാതൊരു മറുപടിയും ഉണ്ടായില്ല. ഒടുവിൽ റജിസ്റ്റർചെയ്തു ഒരു എഴുത്തു മിസ്റ്റർ പീലിപ്പോസിൻെറ പേക്കയച്ചപ്പോൾ അദ്ദേഹം ഒരു മറുപടി കൊടുത്തു. തനിക്കു ഇടവകപ്പത്രികയോടു തൽക്കാലം യാതൊരു ബന്ധവും ഇല്ലെന്നും താൻ പത്രാധിപരായിരുന്ന കാലത്തു് സംഘക്കാർ പണം അയച്ചിട്ടുണ്ടെങ്കിൽ അതു് അന്നുതന്നെ മാനേജരെ ഏല്പിച്ചിട്ടുണ്ടെന്നും മാനേജരുടെ മേലല്ലാതെ തൻെറ മേൽ വ്യവഹാരകാരണം ഇല്ലെന്നും മററുമാണ് എഴുത്തിൻെറ ചുരുക്കം. മാന്യനായ മിസ്റ്റർ പീലിപ്പോസിനെ ഒരു ഉറുപ്പികയുടെ കാര്യത്തിൽ ഇടവകപ്പത്രിക മാനേജർ അവിശ്വസിക്കുന്നതായൊ മററൊ ആണ് ഇതിൽ നിന്നു തോന്നിപ്പോകുന്നതു്. അതു വളരെ കഷ്ടം തന്നെ. അതുകൊണ്ടു ഇടവകപ്പത്രികാമാനേജർ ആ രൂപാ തക്കം പറയാതെ തിരികെ കൊടുക്കണമെന്നു ഞങ്ങളും അപേക്ഷിക്കുന്നു.

---

പത്രിക പരിഷ്കരിക്കാൻ ഭാവിച്ചിരിക്കുന്നതായി കഴിഞ്ഞ ലക്കത്തിൽ പത്രാധിപർ പറഞ്ഞിട്ടുണ്ട്. എന്നാൽ ആഭാസമായ ലേഖനങ്ങൾ അതിൽ ഒട്ടും കുറവല്ല. അതുകൊണ്ടാണ് ഇടവകപ്പത്രികയുടെ പത്രാധിപത്യം വഹിക്കുന്നതു് പ്രസിലെ കൊമ്പോസിററർമാരാണെന്ന് ഞങ്ങൾ പറഞ്ഞതു്. കഴിഞ്ഞ ഇടവകപ്പത്രികയിലെ ലേഖനങ്ങളിൽ പലതും അതിൻെറ നിശ്ചയിക്കപ്പെട്ട പത്രാധിപർ കണ്ടതല്ലെന്ന് ഇതിൽ നിന്ന് അനുമാനിക്കാവുന്നതാണ്. ഇടവകപ്പത്രികയിലെ ആഭാസമായ ലേഖനങ്ങൾ നീങ്ങി അതു പരിഷ്കരിക്കപ്പെട്ടു കാണ്മാൻ ഞങ്ങളും കാത്തിരിക്കുന്നു.

---

## കർത്താവിന്റെ വരവിന്റെ അടയാളങ്ങൾ. (തുടർച്ച).

(റവ. ഹ്യൂബേർട്ടു ബ്രൂക്കു എം. എ. കെസ്വിക്കു മഹായോഗത്തിൽ പറഞ്ഞ പ്രസംഗം.)

ഇനിയും ആത്മിയ അടയാളങ്ങൾ എന്നു പറഞ്ഞിരിക്കുന്നവയിൽ ഒന്നു രണ്ടു നോക്കാം. ൨ തിമൊ. ൩-ന്റെ ആരംഭവാക്യങ്ങളിൽ എന്തു പറയുന്നു? "അവസാനകാലങ്ങളിൽ ദുർഘട ദിവസങ്ങൾ വരുമെന്നറിക. മനുഷ്യർ സ്വസ്നേഹികളും, ദ്രവ്യാഗ്രഹികളും, വമ്പുപറയുന്നവരും, അഹങ്കാരികളും ദൂഷണക്കാരും മാതാപിതാക്കന്മാരെ അനുസരിക്കാത്തവരും നന്ദികെട്ടവരും അശുദ്ധരും, സ്വാഭാവിക സ്നേഹമില്ലാത്തവരും ഇണങ്ങാത്തവരും, ഏഷണിക്കാരും, അടക്കമില്ലാത്തവരും, ഉഗ്രന്മാരും, സൽഗുണദ്വേഷികളും ദ്രോഹികളും ധാർഷ്ട്യക്കാരും, നിഗളികളുമായി, ദൈവപ്രിയമില്ലാതെ ഭോഗപ്രിയരായി ദൈവഭക്തിയുടെ വേഷം ധരിച്ച അതിന്റെ ശക്തിയെ നിഷേധിക്കുന്നവരുമായിരിക്കും". ഇതു ലോകക്കാർ എന്നു വിളിക്കപ്പെടുന്നവരും ക്രിസ്തുവിനെ നിഷേധിക്കുന്നവരുമായ ആളുകളുടെ ഇടയിലല്ല ക്രിസ്തീയ സഭ എന്നു തങ്ങളെക്കുറിച്ച തന്നെ പറഞ്ഞു വരുന്ന ആളുകളുടെ ഇടയിലാണെന്നുള്ളതു പ്രത്യേകം സൂക്ഷിക്കേണ്ടതാണു. ലോകക്കാർ അതിൽ തന്നെയാണു കിടക്കുന്നതു. അതു അവർക്കു ചേരുന്നതുമാണു. എന്നാൽ ഇവിടെ പറയുന്നതു ദൈവഭക്തിയുടെ വേഷം ധരിച്ചുകൊണ്ടു തങ്ങൾ ക്രിസ്ത്യാനികൾ എന്നു പറകയും അതിനെ ആരെങ്കിലും നിഷേധിച്ച പറഞ്ഞാൽ അവരോടു വളരെ കോപിക്കയും ചെയ്യുന്ന ആളുകളെക്കുറിച്ചാണു. അങ്ങനെയുള്ളവരുടെ പ്രധാനലക്ഷണം അവർ ദൈവപ്രിയമില്ലാതെ ഭോഗപ്രിയമുള്ളവരായിരിക്കുന്നതാണു. ഈ ആത്മിയ അടയാളം എല്ലാ ഇടങ്ങളിലും നമ്മുടെ കണ്ണുകൾക്കു മുമ്പാകെ ഉണ്ടെന്നു പറകയല്ലാതെ വേറെ ഒരു വാക്കുകൂടി പറവാൻ ആവശ്യമില്ലാ.

൨ പത്രൊ. ൩. ൩ കൂടിനോക്കാം. "തങ്ങളുടെ സ്വന്ത മോഹങ്ങളെ അനുസരിച്ച നടക്കയും അതിനു പ്രത്യക്ഷതയുടെ വാക്യങ്ങളെ പിതാക്കന്മാർ നിദ്രകൊണ്ടതു മുതൽ സകലവും സൃഷ്ടിയുടെ ആരംഭം തൊട്ടു ഇങ്ങനെ ഇരിക്കുന്നുവല്ലൊ എന്നു പറകയും ചെയ്യുന്ന പരിഹാസക്കാർ പരിഹാസത്തോടു അന്ത്യദിവസത്തിൽ വരും." ഇവിടെ വസ്തുമയമായ കാര്യങ്ങളെ നിഷേധിക്കുന്നതായി കാണുന്നു. കർത്താവു ദൃശ്യമായും ശരീരപ്രകാരവുമുള്ള മഹത്വത്തോടുകൂടെ വീണ്ടും വരുമെന്നു അവർ സമ്മതിക്കയില്ല. അല്പം കൂടെ കടന്നു നോക്കുമ്പോൾ കർത്താവു ദൃശ്യരൂപത്തിൽ ശരീരപ്രകാരമുള്ള മഹത്വത്തോടുകൂടെ ഉയിർത്തെഴുനീല്ക്കയും സ്വർഗ്ഗത്തിലേക്കു കരേറുകയും ചെയ്തു എന്നുള്ളതു അവർ നിഷേധിക്കുന്നതായിരിക്കും. അവർ രണ്ടാമത്തെ വരവിനെ നിഷേധിക്കുന്നുവെങ്കിൽ താമസം കൂടാതെ ഒന്നാമത്തെ വരവിനെയും നിഷേധിക്കും. ഇതു ഇപ്പോൾ ക്രിസ്തീയ സഭകളിൽ കാണുന്നുണ്ടു. ലോകത്തിൽ അല്ലാ ക്രിസ്തീയ സഭകളിൽ തന്നേ. ഇപ്പോൾ പലയിടങ്ങളിലും സൂക്ഷിച്ചാൽ കർത്താവു വീണ്ടും ശരീരപ്രകാരം വരുന്നു എന്നുള്ള സത്യത്തെ പുച്ഛിക്കുന്നവരായ പരിഹാസക്കാരെ സഭയിൽ കാണാം. ഒരു ലോകമയനായ ക്രിസ്ത്യാനിയെ നോക്കാം. കർത്താവായ യേശുക്രിസ്തു വീണ്ടും വരുമെന്നു നീ വിശ്വസിക്കുന്നു എന്നു നീ പറഞ്ഞാൽ അവനും അവനെപ്പോലെയുള്ള നിന്റെ സാധാരണ സ്നേഹിതന്മാരും നിന്നെ ഭ്രാന്തനെന്നു പറയും.

വെളിപാടു പുസ്തകത്തിലെ ദീർഘദർശനങ്ങൾക്കു രണ്ടു വിധത്തിൽ അർത്ഥം കൊടുക്കുന്നവരുണ്ടു. Historical Furthurist Schools അവയെപ്പററി ഞാനൊന്നും വിവരിക്കുന്നില്ല. എന്നാൽ ഞാൻ ഇതുവരെ പറഞ്ഞിട്ടുള്ളവയിൽ സൂര്യനിലും ചന്ദ്രനിലും നക്ഷത്രങ്ങളിലും ഉള്ള അടയാളങ്ങൾ ഒഴിച്ച ഏവൻഗലിസ്ഥ അടയാളങ്ങളും യഹൂദന്മാരെ സംബന്ധിച്ച അടയാളങ്ങളും സഭയിലെ അടയാളങ്ങളും എല്ലാം കർത്താവിന്റെ വരവു അടുത്തിരിക്കുന്നു എന്നുള്ളതിന്റെ ലക്ഷ്യങ്ങളാണെന്നു എല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാണു. അതു വളരെ ശ്രദ്ധിക്കത്തക്കതുമാണു.

സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഇവ ലോകത്തിലെ ഭരണക്കാരെയും അധി

കാരികളെയും കുറിക്കുന്നതാണെന്നു വ്യാഖ്യാനിക്കുന്നവരോടു യോജിച്ചു ചിന്തിക്കുന്നതായാൽ വെളി. ൧൬—ൽ നിന്നു ചരിത്രസംബന്ധമായ രണ്ടു അടയാളങ്ങൾ നമുക്കു കാണാം. ൧൦-ാം വാക്യത്തിൽ "൫-ാമത്തവൻ തന്റെ കലശം മൃഗത്തിന്റെ സിംഹാസനത്തിന്മേൽ ഒഴിച്ചു അവന്റെ രാജ്യം ഇരുണ്ടുപോയി" എന്നു പറഞ്ഞിരിക്കുന്നു. വെളിപാടു പുസ്തകത്തിൽ മൃഗത്തിന്റെ സിംഹാസനമെന്നുള്ളതു റോമാപട്ടണത്തെക്കുറിക്കുന്നു. അതു പഠിക്കുന്നതിനു വളരെ വിസ്താരമായ ഒരു വിഷയമാണു. എന്നാൽ വ്യാഖ്യാനികൾ അതു പാപ്പായുടെ ലൌകികാധികാരങ്ങളെ കുറിക്കുന്നതാണെന്നു പറയുന്നു. അങ്ങിനെ അവർ വ്യാഖ്യാനിക്കുന്നതിനനുകൂലമായി കുറഞ്ഞപക്ഷം ഒരു കാൎയ്യമെങ്കിലും പറവാനുണ്ടു. ൧൮൭൦-ാം ആണ്ടിടയ്ക്കു അതു നിവൃത്തിയാകുമെന്നു ഈ വ്യാഖ്യാനക്കാർ ആറു വൎഷങ്ങൾക്കു മുമ്പു പറഞ്ഞിട്ടുണ്ടു. പാപ്പായുടെ ലൌകികാധികാരം ൧൮൭൦-ൽ അവസാനിച്ചു എന്നുള്ളതു നിങ്ങൾ എല്ലാവരും അറിഞ്ഞിരിക്കുമല്ലൊ. റോമാ സഭ എന്തെല്ലാം ചെയ്താലും അതിന്റെ ആശ്ചൎയ്യകരമായ രാജകീയ ശക്തിയും ഒരു പ്രത്യേക രാജ്യമെന്നുള്ള വിധത്തിലുള്ള അധികാരവും ഇനിയും ഒരിക്കലും തിരികെ കിട്ടുകയില്ല. അങ്ങിനെ അവസാനകാലത്തോടടുത്തു പാപ്പായുടെ അധികാരം ക്ഷയിച്ചുപോകുമെന്നു ഇവിടെ പ്രവചിച്ചിരിക്കുന്നു.

ഇനിയും ൧൨-ാം വാക്യത്തിൽ "ആറാമത്തെ ദൂതൻ തന്റെ കലശം യൂഫ്രാത്തിസ് എന്ന മഹാനദിയിൽ ഒഴിച്ചു. സൂൎയ്യോദയത്തിൽനിന്നു വരുന്ന രാജാക്കന്മാൎക്കു വഴിയൊരുങ്ങത്തക്കവണ്ണം അതിലെ വെള്ളം വററിപോകയും ചെയ്തു." ഇവിടെ വെള്ളം എന്നു പറയുന്നതു ആ നദിയുടെ തീരത്തു പാൎക്കുന്ന മനുഷ്യരെ കുറിക്കുന്നതായിട്ടാണ് മേൽപറഞ്ഞ വ്യാഖ്യാനക്കാർ വിചാരിക്കുന്നതു.

യെശ. ൮. ൭. നോക്കിയാൽ അവർ അങ്ങനെ പറയുന്നതിന്റെ ന്യായം നമുക്കു കാണാം. "ഇപ്പോൾ ഇതാ യഹോവാ ആററിലെ ശക്തിയും പെരുപ്പവുമുള്ള വെള്ളങ്ങളെ അശ്ശൂരിലെ രാജാവിനേയും അവന്റെ സകല മഹത്വത്തേയും തന്നേ അവരുടെ മേൽ വരുത്തുന്നു." അശ്ശൂരിലെ രാജാവും അവന്റെ സൈന്യങ്ങളും സുറിയായേയും ഇസ്രായേലിനേയും ആക്രമിക്കുവാൻ പോകുമ്പോൾ അതിലെ യൂഫ്രാത്തിസു നദി ഉയൎന്നു ആ ദേശങ്ങളിൽ കവിഞ്ഞു ഒഴുകുന്നതിനോടു സദൃശപ്പെടുത്തിയിരിക്കുന്നു. തുൎക്കിയുടെ ശക്തി യൂഫ്രാത്തീസു നദിയിങ്കൽ ആരംഭിച്ചു വടക്കു യൂറോപ്പിലേക്കു വ്യാപിച്ചിട്ടു വിയന്നായുടെ പടിവാതിൽ വരെ എത്തിയതായും ആഫ്രിക്കായേയും അറേബിയായേയും കീഴ്പ്പെടുത്തിയതായും ഗിബൺ മുതലായ ചരിത്രമെഴുത്തുകാർ പറയുന്നു. യൂഫ്രാത്തീസു നദിയുടെ കവിഞ്ഞൊഴുക്കു ആ ദേശങ്ങളിന്മേലെല്ലാം തുൎക്കിക്കുള്ള അധികാരത്തെ കാണിക്കുന്നു. എന്നാൽ വലിയ നദിയായ യൂഫ്രാത്തേസിലെ വെള്ളങ്ങൾ വററുന്നതിനുള്ള സമയം വരുന്നു. വെള്ളത്തിന്റെ കവിഞ്ഞൊഴുക്കു തുൎക്കിയുടെ അധികാരത്തിന്റെ വൎദ്ധനവിനെ കാണിക്കുന്നുവെങ്കിൽ അതിലെ വെള്ളം വററുന്നതു തുൎക്കിയുടെ അധികാരം ക്ഷയിക്കുന്നതിനെ കാണിക്കുന്നു. തന്റെ ജീവിതകാലത്തിന്നിടയിൽ തുൎക്കി അതിന്റെ പകുതി രാജ്യങ്ങളെ നഷ്ടപ്പെടുത്തിയതായി താൻ കണ്ടിട്ടുണ്ടെന്നു മിസ്റ്റർ ഗ്ലാഡ്സ്റ്റൻ ഒരിക്കൽ പറകയുണ്ടായി. ആഫ്രിക്കായുടെ വടക്കൻ പ്രദേശങ്ങളിൽ തന്റെ അധികാരം തീരെ നഷ്ടപ്പെട്ടുപോയി. ഗ്രീസ്, ബോസ്നിയാ, ഹെഷ്സിഗോവിനിയാ, റുമാനിയാ, ബൾഗേറിയാ ഈ രാജ്യങ്ങളെല്ലാം അതിന്റെ അധികാരത്തിൽനിന്നു പൊയ്പ്പോയി. അതിന്റെ കയ്യിൽ ഒരു വിശേഷ രത്നമായിരുന്ന എജിപ്തു കൈവിട്ടുപോയി. കുപ്രോസ് ദ്വീപും ക്രേത്തയും നഷ്ടമായിപ്പോയി. കഴിഞ്ഞമാസത്തിൽ ഒരു വലിയ പ്രദേശത്തെ നഷ്ടപ്പെടുത്തി. ഞാൻ വായിച്ചിട്ടുള്ളതിൽ ഏററവും അത്ഭുതകരമായ കാൎയ്യമാണു അത്. അറേബിയായിൽ കഴിഞ്ഞ കുറെ ആഴ്ചവട്ടങ്ങൾക്കിടയിൽ വളരെ കുഴപ്പങ്ങൾ നേരിട്ടിട്ടുണ്ടു. അറേബിയാ ഇപ്പോൾ തുൎക്കിയുടെ അധികാരത്തെ നിഷേധിച്ചിരിക്കുന്നു. തന്റെ അധികാരത്തെ ബലംകൊണ്ടുറപ്പിക്കുന്നതിനു തങ്ങൾക്കു കഴിവില്ലെന്നു കണ്ടപ്പോൾ തുൎക്കികൾ അ

റേബിയായുടെ വടക്കു വശത്തുള്ളവക്ക് സ്വാതന്ത്ര്യം അനുവദിച്ചിരിക്കുന്നു. വേറെ വിധത്തിൽ പറഞ്ഞാൽ അവർ അറേബിയായെ വിട്ടിരിക്കുന്നു. യൂഫ്രാത്തിസ് നദി വറ്റുന്നുണ്ടോ? അല്പം മുമ്പെ ഒരാൾ എന്നോടു 'എന്നാൽ തുർക്കിയിലെ യൌവ്വനക്കാരെ നോക്കണം' എന്നു പറഞ്ഞു. അപ്പോൾ തുർക്കിയിലെ യുവജനങ്ങൾക്കായും അവരുടെ കീഴിൽ ക്രിസ്ത്യാനികൾ അനുഭവിക്കുന്ന അനുഗ്രഹങ്ങൾക്കായും കർത്താവിനു സ്തോത്രം. എന്നാൽ അവർ തങ്ങളുടെ അതൃത്തികളെ വിസ്തീർണ്ണതപ്പെടുത്തുവാൻ പോകുന്നുവോ? എന്നു ഞാൻ മറുപടി പറഞ്ഞു. അവർ അറേബിയാ വിട്ടു കൊടുത്തിരിക്കുന്നു. മെസോപ്പൊറേമിയാ യഹൂദന്മാൎക്കു വിട്ടുകൊടുക്കേണമെന്നു ഒരു അഭിപ്രായമുണ്ടു. തുർക്കികളുടെ മേൽ നിങ്ങളുടെ കണ്ണുകളെ പതിച്ചു എന്തു സംഭവിപ്പാൻ പോകുന്നു എന്നു നോക്കുവിൻ. "ഇവ സംഭവിപ്പാൻ തുടങ്ങുമ്പോൾ നിങ്ങളുടെ തലകളെ ഉയൎത്തുവിൻ എന്തുകൊണ്ടെന്നാൽ നിങ്ങളുടെ വീണ്ടെടുപ്പു സമീപമായിരിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു.

വെളി. ൧൬: ൧൫ൽ കണ്ടാലും ഞാൻ ഒരു കള്ളനെ പോലെ വരുമെന്നു പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു നാം എപ്പോഴും ഒരുങ്ങിയിരിക്കേണ്ടതാണു.

ഈ ഏക കാൎയ്യം നിങ്ങളുടെ മനസ്സിൽ വെച്ചുകൊണ്ടു പോകണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ശിഷ്യന്മാർ കർത്താവിനോടു അടയാളം ചോദിക്കയും താൻ അവൎക്കു അടയാളം കൊടുക്കയും സമയങ്ങളെ തിരിച്ചറിയാഞ്ഞ ജനങ്ങളെ ശാസിക്കയും ചെയ്തുവെങ്കിൽ ഈ അടയാളങ്ങൾ എന്താണെന്നു കാണ്മാൻ നമ്മുടെ കണ്ണുകളെ തുറക്കുവാൻ നാം ദൈവത്തോടു പ്രാൎത്ഥിക്കേണ്ടതല്ലയോ? സുവിശേഷ വേലയെ സംബന്ധിച്ചു നോക്കിയാലും ഇസ്രായേലിൻെറയും ജാതികളുടേയും സഭകളുടേയും സ്ഥിതി ആലോചിച്ചാലും റോമാപാപ്പായുടേയും തുർക്കിയുടെയും അവസ്ഥയെപ്പറ്റി ചിന്തിച്ചാലും എല്ലാ വശങ്ങളിലും അടയാളങ്ങൾ ധാരാളം ഉണ്ടു. നാം എന്തു ചെയ്വാനാണു ഭാവിക്കുന്നതു? ഈ അടയാളങ്ങളെപ്പറ്റി ഒന്നും കേട്ടില്ല എന്നുള്ള വിധത്തിൽ നടന്നുകളവാൻ കഴികയില്ല. കർത്താവു എന്തു പറയുന്നുവെന്നു കേൾക്ക. "നിങ്ങളുടെ ഹൃദയങ്ങൾ അതിഭക്ഷണങ്ങളാലും മദ്യപാനത്താലും ഉപജീവന ചിന്തകളാലും ഭാരപ്പെട്ടിട്ടു ആ ദിവസം നിങ്ങൾക്കു പെട്ടെന്നു കണിപോലെ വരാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ." അതിഭക്ഷണങ്ങളും മദ്യപാനവും ധനികന്മാൎക്കു പ്രത്യേകിച്ചു വരാവുന്ന അപകടങ്ങളും ഉപജീവന ചിന്ത ദരിദ്രന്മാരുടെ പ്രത്യേക അപകടവുമാകുന്നു. അതുകൊണ്ടു ദരിദ്രന്മാരും ധനികന്മാരും ഒരുപോലെ തങ്ങളുടെ ഹൃദയങ്ങൾ ഭാരപ്പെടാതെയിരിപ്പാനും ആ ദിവസം തങ്ങളെ കണിപോലെ പിടിക്കാതെയിരിപ്പാനും സൂക്ഷിച്ചുകൊള്ളേണ്ടതുമാകുന്നു.

എല്ലാവരും തങ്ങളുടെ ധനങ്ങളിൽ നിന്നും ആകുല ചിന്തകളിൽനിന്നും എഴുനീറ്റു കർത്താവിൻെറ വരവിന്നു വേണ്ടി കാത്തിരിക്കയും പ്രാൎത്ഥിക്കയും ചെയ്യേണ്ടതാകുന്നു.

---

## ഒരു പൌരാണിക കഥ (തുടൎച്ച).

(കന്നുകുഴിയിൽ കൊച്ചു തൊമ്മൻ അപ്പോത്തിക്കരി)

റപ്പുക്കാ. അതു അച്ചൻ പറയുന്നതു പോലൊക്കെ ആകട്ടെ. എൻെറ കൂടെ വന്ന ആ പെണ്ണു ഒരു സങ്കടോം കൊണ്ടാ വന്നിരിക്കുന്നതു.

അക്കിദിയാക്കോൻ. അവളേതാ?

റപ്പുക്കാ. നമ്മുടെ കോടശ്ശേരിലെ മക്കോച്ചൻെറ മകളാ. അവളെ പുലിക്കുരുമച്ചിപ്പാക്കൽ ആണു് കെട്ടിച്ചിരുന്നതു. അവൾ രണ്ടു പ്രസവിച്ചെങ്കിലും അതു രണ്ടും ഇല്ല. ഒടുക്കാ കെട്ടിയവനും മരിച്ചു. അവൾക്കു സ്ത്രീധനമായിട്ടു ൧൦൦ പുത്തൻ അവളുടെ അപ്പൻ അവൾ ഒന്നു പ്രസവിച്ചതിൻെറ ശേഷം അവൾക്കു കൊടുത്തിരുന്നു. ഇപ്പോൾ അവളുടെ അപ്പനും മരിച്ചുപോയി. അവളെ കെട്ടാൻ തക്ക ഒരു പു

ള്ളിയുണ്ടായിട്ടുണ്ടു. അവളെ കെട്ടിക്കണമെന്നാണു അവളുടെ അമ്മയുടെ താല്പൎയ്യം. എന്നാൽ ൧൫൦ം പുത്തൻ കൊടുത്തെങ്കിലെ അയാൾ കെട്ടു. മച്ചിപ്ലാവൻ ആ പുത്തൻ ഇപ്പോൾ കൊടുക്കുന്നതിനു മനസ്സില്ലാതിരിക്കയാണു. അതുകൊണ്ടു ഇവളുടെ വിവാഹവും താമസിക്കുന്നു. ആ പുത്തൻ ഇവൾക്കു ഇപ്പോൾ കൊടുപ്പാൻ തക്കവണ്ണം മച്ചിപ്ലാവനെ ശട്ടം കെട്ടണമെന്നാണു തള്ളയുടെ താല്പൎയ്യം. ഞാൻ അച്ചനെ കാണാൻ പോരുന്നെന്നു ആ തള്ള അറിഞ്ഞപ്പോൾ, അവൾ ഇവളെ കൂടെ എന്റെ കൂടി കൊണ്ടുവന്നാക്കി ഞാൻ അച്ചനോടു ഈ കാൎയ്യം പറഞ്ഞു സാധിച്ചു കൊടുക്കണമെന്നു എന്നെ ഏല്പിച്ചു. അങ്ങിനെ ആണു അവൾ എന്റെ കൂടെ വരുവാൻ ഇടയായതു.

അക്ക. അവളെ ഇങ്ങോട്ടു വിളിച്ചാട്ടെ.

റപ്പക്കാ. അവൾക്കിങ്ങോട്ടു വരാൻ ശങ്കയാണു.

അക്ക. അവൾ ഒരു ആവലാധി എഴുതി എന്റെ മുൻപിൽ വച്ചല്ലാതെ ഇനി ക്കതിൽ പ്രവേശിക്കാൻ പാടില്ല. ആവലാധികൊണ്ടുവന്നിട്ടുണ്ടെങ്കിൽ അവൾ കൊണ്ടുവരട്ടെ. റപ്പക്കാമ്മ വിധവസ്ത്രീയെ സമീപത്തു വിളിച്ചു കാൎയ്യം മനസ്സിലാക്കി. അവൾ ശങ്കിച്ചു അങ്ങിനെ നില്ക്കുമ്പോൾ

അക്ക. മച്ചിപ്ലാക്കൽ ആരൊക്കെ ഉണ്ടു?

വിധവ. അപ്പനും അമ്മയും രണ്ടനുജന്മാരും അവരുടെ കെട്ടിയവരും ഒക്കെ ഉണ്ടു. നാത്തൂന്മാരെ കെട്ടിച്ചയച്ചുപോയി.

അക്ക. എന്താ അവരിപ്പോൾ നിനക്കു ചിലവിനു തരികയും രക്ഷിക്കയും ചെയ്യുന്നില്ലെ?

വിധവ. അതിനൊന്നിനും ഒരു കുറവുമില്ല.

അക്ക. പിന്നെയെന്താണു വീട്ടിലേക്കു പോന്നതു?

വിധവ. അമ്മ ആളയിച്ചിട്ടാണു.

അക്ക. നീ പുനർവിവാഹത്തിനു ആലോചിക്കുന്നതു മച്ചിപ്ലാവന്മാർ അറിഞ്ഞിട്ടില്ലെ?

വിധവ കുറേശ്ശെ കരഞ്ഞുകൊണ്ടു കീഴ്പോട്ടു നോക്കി തുടങ്ങി.

റപ്പക്കാ. അവൾക്കു നാണവും ദുഃഖവും ഒക്കെ വരുന്നു. എന്നാൽ അവളുടെഅമ്മയ്ക്കു ഇക്കാൎയ്യം നിൎബ്ബന്ധമാണു. അവൾക്കും വിരോധം ഇല്ലെന്നാണ് അവളുടെ അമ്മ എന്നോടു പറഞ്ഞതു.

അക്ക. മച്ചിപ്ലാവന്റെ കൈവശം ഇരിക്കുന്ന നിന്റെ പുത്തൻ തിരികെ കിട്ടണമെന്നു മാത്രമാണൊ നിന്റെ അമ്മയുടെ പക്ഷം അതോ ആ പണം കൊടുത്തു നിന്നെ വിവാഹം ചെയ്യിപ്പിക്കണമെന്നാണൊ?

വിധവ മൌനമായി നില്ക്കുന്നു.

അക്ക. നിനക്കു മച്ചിപ്ലാക്കൽ സുഖമായി താമസിക്കുന്നതിനു സൌകൎയ്യമുള്ളപ്പോൾ ഈ പണം തിരികെ വാങ്ങിക്കയും വിവാഹം നടക്കാതിരിക്കയും ചെയ്താൽ നിന്റെ കാൎയ്യം കുറെ പരുങ്ങലിൽ ആകും. നിന്റെ അപ്പൻ മരിച്ചുപോകയും ചെയ്തല്ലൊ.

വിധവ. എന്റെ കൊച്ചമ്മെ ഞാൻ ഇതൊന്നും അറിഞ്ഞില്ല എന്നു റപ്പക്കാമ്മയോടായിട്ടുപറഞ്ഞു.

അക്ക. തമ്പുരാൻ ഈ ലോകത്തിൽ ഓരോരുത്തക്കു ഓരോ അവസ്ഥ നിശ്ചയിച്ചിട്ടുണ്ടു. ആ അവസ്ഥയിൽ തൃപ്തിയോടു കൂടിയിരുന്നു തമ്പുരാനെ സ്തുതിക്കുന്നതാണു ഉത്തമമായിട്ടുള്ളതു. പുനർ വിവാഹം ക്രിസ്ത്യാനികൾക്കു പാടില്ലാത്തതല്ലെന്നു എല്ലാവൎക്കും അറിയാമല്ലൊ. എന്നാൽ നമ്മുടെ പൂൎവ്വികന്മാർ ബ്രാഹ്മണരായിരുന്ന മൂലം നമ്മുടെ വിവാഹനടപടികളിൽ പലതിനും അവരുടേതിനോടു സാമ്യമുണ്ടു. ഒരു

സ്ത്രീ സ്ത്രീധനാവകാശത്തോടു കൂടി ഒരു പുരുഷനു വിവാഹം ചെയ്തു കൊടുക്കപ്പെട്ടാൽ എന്തെല്ലാം സ്ഥിതിഭേദങ്ങൾ വന്നാലും സ്ത്രീധനാവകാശം തിരികെ വരാവുന്നതല്ല. അവൾക്കു ഭർതൃകുഡുംബത്തിലുള്ള അവകാശം ഒരിക്കലും നശിച്ചുപോകുന്നതുമല്ല. ചുരുക്കമായി പുനർവിവാഹം നമ്മുടെ ഇടയിൽ നടപ്പുണ്ടെങ്കിലും സാധാരണയായി ഈ ബ്രാഹ്മണനടപടി അനുകരിച്ചാണു നമ്മുടെയും നടപ്പു. നിൻെറ ഭർതൃകുഡുംബത്തിൽ നിനക്കു ജീവിതത്തിനുള്ള അവകാശം ഒരിക്കലും നശിച്ചുപോകയില്ല. മച്ചിപ്ലാവനു പുത്രനും പൌത്രന്മാരും മരിച്ചുപോയതു തന്നെ ദുഃഖമായിരിക്കെ നി അവിടെനിന്നു പിരിയുന്നതു അയാൾക്കു കുറെ കൂടെ ദുഃഖമായിരിക്കും. ഇതോടുകൂടി നിൻെറ പുത്തൻ തരുന്നതിനു വേണ്ടി അയാൾ ജോലിപ്പെടണമെന്നു കൂടി വന്നാൽ അതു ദുസ്സഹമായ ദുഃഖമായിരിക്കും. എന്നാൽ ഇനിക്കു നേരമ്പോക്കു തോന്നുന്നതു ഇവളെ ഇപ്പോൾ കെട്ടുവാൻ ഭാവിക്കുന്നവൻെറ സാമർത്ഥ്യമാണു. അവൻ മുമ്പൊരു സ്ത്രീധനം വാങ്ങിച്ചവനാണു. അവൻെറ ഭാര്യ ജീവിച്ചിരുന്നെങ്കിൽ അവനൊരു പുതിയ സ്ത്രീധനം കിട്ടുകയില്ല. ആ ഭാര്യ ജീവനോടിരുന്നാൽ ഉണ്ടാകുന്നതിൽ അധികമായ യാതൊരു ചിലവൊ പരാധീനമോ അവനുണ്ടാകയില്ല. ഭാര്യയുടെ മരണം അവനു ഒരു ആദായ മാർഗ്ഗമായിട്ടാണു പരിണമിച്ചിരിക്കുന്നതു. ഇങ്ങിനെ ഒരു നടപ്പു നമ്മുടെ പരിഷയ്ക്കുണ്ടോ എന്നു സംശയമാണ്. ഇനിക്കു ഇവളോടൊന്നു പറവാനുള്ളതു ഇത്രെ ഉള്ളു. തമ്പുരാനെ സ്തുതിക്കുന്നതിനു വൈധവ്യത്തോളം നല്ല ഒരു സ്ഥിതി വേറെ ഇല്ല. തങ്ങളുടെ ശരീരപോഷണത്തെയും രക്ഷയേയും കുറിച്ചു വിചാരപ്പെടുവാൻ വേറെ ആളുകൾ ഉണ്ടെങ്കിൽ തമ്പുരാനു എപ്പോഴും സ്തുതി കരേററികൊണ്ടിരിപ്പാൻ സൌകര്യമുള്ള സ്ഥിതിയിൽ തങ്ങളെ ആക്കിവെച്ചതിനെക്കുറിച്ചു വിശേഷാൽ നന്ദിയോടിരിക്കേണ്ടതാണു. തിണ്ണനിരങ്ങിനടക്കയും പരകാര്യമന്വേഷിക്കയും മററും ചെയ്യാതെ തമ്പുരാനെ സ്തുതിച്ചുകൊണ്ടുതന്നെ ഇരിക്കുന്ന വിധവമാരുടെ പേരിൽ എല്ലാവർക്കും പ്രീതിയുമുണ്ടാകുന്നതാണ്. വിശുദ്ധന്മാർക്കു ശുശ്രൂഷ ചെയ്ക, സുകൃതനടപടികൾ, ദൃഷ്ടാന്തയോഗ്യമായ ജീവിതം, രോഗികളെയും അനാഥരെയും രക്ഷിക്കുക മുതലായ സൽപ്രവൃത്തികൾകൊണ്ടു ക്രിസ്തുസഭയെ അലങ്കരിക്കയും ക്രിസ്തുരാജ്യം വർദ്ധിപ്പിക്കയും ചെയ്ത പുണ്യവതികളായ പലവിധവമാരുടെ കഥകൾ ശുദ്ധമാനപുസ്തകത്തിൽ കാണ്മാനുണ്ടു.

ഇവൾ പുനർ വിവാഹത്തിൽ ഏൎപ്പെടേണ്ടാ എന്നല്ലാ ഞാൻ പറയുന്നതു. ഇവൾക്കു പ്രായപൂർത്തി വന്നിരിക്കുന്ന സ്ഥിതിക്കു ഇവളുടെ അമ്മയുടെ അഭിപ്രായത്തേക്കാൾ ഇവളുടെ അഭിപ്രായത്തെ ആണു വിലവെക്കേണ്ടതു. ഇവൾ ഈ സംഗതി മുഴുവൻ ഗ്രഹിച്ചതായി തോന്നുന്നില്ല. ഏതു സ്ഥിതയിലും തമ്പുരാനെ സ്തുതിക്കാമെങ്കിലും തങ്ങളുടെ സമയം മുഴുവനും മറെറാന്നിലും ചിലവു ചെയ്യാതെ ഇതിനായിട്ടു മാത്രം ഉപയോഗപ്പെടുത്തുവാൻ സൌകര്യം കിട്ടുന്നതിനെ ഉപേക്ഷിച്ചുകളയണമോ എന്നു അവൾ നല്ലവണ്ണം ആലോചിക്കേണ്ടതാണു. ഇപ്പോൾ കൊച്ചിയിലും കൊടുങ്ങല്ലൂരും താമസിക്കുന്ന പറങ്കികളുടെ ഇടയിൽ വിവാഹം ഒരു തരം വ്യാപാരമാണ്. ആ നടപടിയെ പകൎത്തുന്നവരായി ഇപ്പോൾ നമ്മുടെ ഇടയിൽ ചിലർ ഉണ്ടെന്നു ഇനിക്കു സംശയമുണ്ടു. ഇവൾ ആവശ്യപ്പെട്ട അവകാശം തിരികെ കൊടുപ്പിക്കത്തക്കതാണൊ എന്നു തന്നെ ഇനിക്കു വളരെ സംശയമുണ്ടു. മച്ചിപ്ലാവൻെറ കാലശേഷം ഈ അവകാശം ഇവൾക്കു കൊടുപ്പിക്കുന്നതായാൽ അയാൾക്കു വലിയ മനസ്താപത്തിനു ഇടയുണ്ടാകയില്ല. ഇങ്ങിനെ ഒരവകാശം തിരികെകൊടുപ്പിച്ചതായി ഇനിക്കു ഓർമ്മയില്ല. ഇവൾ ആ ഭവനത്തു താമസിച്ചു മാതാപിതാക്കന്മാരെ രക്ഷിക്കയും സഹോദരന്മാരുടെ മക്കളെ വളൎത്തുകയും ചെയ്യുന്നതായിരുന്നാൽ അവൾക്കു ഭാരം കൂടാതെ ജീവിതം ചെയ്യാം. അവകാശം കൊടുപ്പിക്കുന്നപക്ഷം അതു മച്ചിപ്ലാവനു ക്ഷയകരവും മറെറാരുത്തനുഅതു തന്നെ അഭിവൃദ്ധികരവുമായിരിക്കുന്നതാണ്. ഞാനിപ്പോൾ ഇതിനെക്കുറിച്ചൊന്നും തീൎച്ച പറയുന്നില്ല. ഇവൾ തന്നെ ഇതേക്കുറിച്ചു കുറെ ദിവസം ആലോചിക്കയും തമ്പുരാനോടു പ്രാൎത്ഥിക്കയും ചെയ്തതിൻെറ ശേഷം ഒരാവലാധി മുറയ്ക്കു എഴുതികൊണ്ടുവരട്ടെ. ഞാൻ സാധാരണ അങ്കമാലി വലിയ പള്ളിയിലാണ് താമസിക്കുന്നതു. അത്രടം വരുന്നതു

ഒരു വലിയ പ്രയാസമായിരിക്കയില്ലല്ലൊ. ആവലാധികൊണ്ടു വരുമ്പോൾ ഈ കാൎയ്യത്തെക്കുറിച്ചു നാമും നമ്മുടെ ആലോചനക്കാരും കൂടി വിചാരിച്ചു തീൎച്ചചെയ്യുന്നതാണ. അതിനു റപ്പുകാരെക്കൊണ്ടുവരണമെന്നും മററുമില്ല.

റപ്പുക്കാ. എന്നാൽ ഞങ്ങൾ അത്താഴം കഴിച്ചു വരുന്നതാണ. അപ്പോൾ കാണാം. ഇപ്പോൾ നിങ്ങൾ പൊയ്ക്കൊൾവിൻ എന്നു പറഞ്ഞു മുറിയിൽ നിന്നു റാന്തലലേക്കു ഇറങ്ങി. വികാരി കത്തനാരും ഒന്നുരണ്ടു പ്രമാണികളും നില്ക്കുന്നതു കണ്ടു നാം നാളെ രാവിലെ പള്ളിക്കരെ കൊട്ടാരത്തിൽ എത്തുമെന്നു സ്വരൂപത്തിലേക്കു ഇന്നെഴുതിയയച്ചിട്ടുണ്ടു. രാവിലെ കഞ്ഞികുടികഴിഞ്ഞു അങ്ങോട്ടേക്കു പുറപ്പെടുവാൻ വേണ്ട വട്ടങ്ങൾ ഒക്കെ കൂട്ടിക്കൊള്ളേണം. സ്വരൂപത്തിലെ സ്ഥിതിക്കു തക്കവണ്ണം നാം മാനമായി യാത്ര ചെയ്യേണ്ടതാണെന്നു തോന്നുന്നു.

അക്കം. ഞങ്ങൾ താമസിയാതെ അങ്ങെ പന്തിക്കു വരുന്നതാണ.

വികാരി മുതൽപേർ—രാവിലെ ഒക്കെ തയ്യാറാക്കിക്കൊള്ളാം.

പ്രഭാതം കഴിഞ്ഞു, മഞ്ഞു നീങ്ങി മഞ്ചലും ബോയിമാരും വരുന്നു. ആയുധപാണികളായി ഇരുപത്തഞ്ചോളം യുവാക്കൾ മുറിയുടെ മിററത്തു ഹാജരായിട്ടുണ്ടു. യൌവനപ്രായത്തെ അതിക്രമിച്ച ആളുകൾ തുടലും പിശാത്തിയും ധരിച്ചു അരയിലും തലയിലും ഓരോ ഉറുമാലും കെട്ടി ദണ്ഡധാരികളായി നില്ക്കുന്നു. മണി ൭ൾ ആയപ്പൊഴേക്കു അക്കലിയാക്കോൻ മഞ്ചലിൽ കയറി. രണ്ടു ശെമ്മാശന്മാർ മഞ്ചലിൻെറ ഓരോ വശത്തായി നില്ക്കുന്നു. ചാണ്ടിപണിക്കർ വാളും പരിചയുമായി ഗാംഭീൎയ്യവും അധികാരവും ഭാവിച്ചുകൊണ്ടു മുൻപിൽ നടന്നു തുടങ്ങുന്നു. അതിൻെറ പിന്നാലെയായി ആയുധപാണികളായ യൌവനക്കാർ അണിയണിയായി നടക്കുന്നു. മഞ്ചലിൻെറ അടുത്തു മുൻപിൽ ഓരോ മുത്തുക്കൊട പിടിച്ചുകൊണ്ടു രണ്ടാളുകൾ നടക്കുന്നു. മഞ്ചലിൻെറ പുറകിലായിട്ടു വികാരിയും ഇടവകയിൽ പ്രധാനികളും ഒഴിയേറെ പിള്ളേരും ആയിട്ടുള്ള യാത്ര കേമം തന്നേ. എല്ലാവരുടെയും പിറകിലായി ചെല്ലം പെട്ടികൾ മുതലായവ ചുമന്നുകൊണ്ടു കുറെ വേലക്കാരും നടക്കുന്നു. വാദ്യമോ, ശംഖൊ, പോയിൻപോയിൻ വിളിയൊ ഒന്നും അരുതെന്നു അക്കലിയാക്കോൻ വിലക്കുകയാൽ യാത്ര സാമാന്യം നിശബ്ദമായി തന്നേ ഇരുന്നു. ഉദ്ദേശം ൮ൾ മണിയോടുകൂടി കൊട്ടാരത്തോടടുത്തപ്പോൾ അവിടെയും ചില ഒരുക്കങ്ങളും ധൃതിയായി നടക്കുന്നു. നമ്മുടെ കയ്മൾ, കുറുപ്പു മുതലായവർ നൂറിൽപരം ആയുധപാണികളായ ശിഷ്യരോടു കൂടി പടിപ്പുരയ്ക്കൽ ഹാജരുണ്ടായിരുന്നു. മഞ്ചൽ കണ്ടപ്പോൾ അവർ അല്പം മുമ്പോട്ടുവന്നു ഉപചാരങ്ങൾ ചെയ്തു ഇരിപ്പു പടിപ്പുരയിൽ ആണ എന്നു അറിയിച്ചു. അക്കലിയാക്കോൻ പടിപ്പുരയ്ക്കൽ അടുത്തപ്പൊഴേക്കു രണ്ടു പുലിത്തോലുകൾ പടിപ്പുരയ്ക്കുള്ളിൽ ഇട്ടിട്ടു കുറെ പൂണൂൽക്കാരോടു കൂടി സ്വരൂപത്തിൽ നിന്നു അക്കലിയാക്കോനെ സ്വീകരിപ്പാനായി സന്തോഷഭാവത്തിൽ നില്ക്കുന്നു. സ്വരൂപം അങ്ങോട്ടിരിക്കാം എന്നു പുലിത്തോൽ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു. ആരു മുൻപിൽ ഇരിക്കണമെന്നുള്ളതിനെക്കുറിച്ചു നേരമ്പോക്കായി അല്പം വാഗ്വാദം നടന്നതിൻെറശേഷം അക്കലിയാക്കോൻ വടക്കും സ്വരൂപത്തിൽ നിന്നു തെക്കുമായി ഇരുന്നു. ശെമ്മാശന്മാർ വിശറികളുമായിട്ടു ഹാജരായെങ്കിലും ഇപ്പോൾ വീശെണ്ടാ എന്നു അക്കലിയാക്കോൻ പറകയാൽ അവർ അദ്ദേഹത്തിൻെറ ഇരുവശത്തും സ്വരൂപത്തിലെ രണ്ടു മക്കൾ അദ്ദേഹത്തിൻെറ ഇരുവശത്തും നിന്നു.

(തുടരും)

---

## ഒരുപന്യാസനിരൂപണം അഥവാ മാൎത്തോമ്മാ സഭയും വടക്കൻ മിഷ്യനും.

ഈ തലവാചകത്തോടു കൂടെ കഴിഞ്ഞ കുംഭം മീനംമാസങ്ങളിലെ ഇടവകപത്രികയിൽ ഒരുപന്യാസം "ഒരു സുറിയാനി ബി. എ" എഴുതിയിരിക്കുന്നു. ഇതിൽ അനേക സംഗതികളെക്കുറിച്ചു പ്രസംഗിച്ചിട്ടുണ്ടു. ഇതുപോലെ അനേക സംഗതികളെക്കുറിച്ചു ഒരു പ്രസംഗം "ഇരുപതാം ശതാബ്ദത്തിലെ സുറിയാനിക്കാർ

എന്ന തലവാചകത്തോടുകൂടെ കുറെ മുമ്പ മിസ്റ്റർ കെ. വി. ചാക്കൊ ബി. എ. എൽ. റി. എഴുതിയിരുന്നു. മിസ്റ്റർ ചാക്കൊ പറഞ്ഞിട്ടുള്ള സംഗതികൾ ഏകദേശം അതേ രീതിയിൽ തന്നേ നമ്മുടെ "സുറിയാനി ബി. എ"യും പറഞ്ഞിട്ടുണ്ടു. മിസ്റ്റർ ചാക്കോയുടെ പ്രസംഗത്തെ നിരൂപണം ചെയ്യണമെന്നു ഞങ്ങൾ വിചാരിച്ചിരുന്നു. എന്നാൽ അദ്ദേഹം ഞങ്ങൾക്കു വിരോധമായി എഴുതിയിട്ടുള്ളതു കേവലം ചില പ്രഖ്യാപനങ്ങൾ മാത്രമായിരുന്നതുകൊണ്ടും ആ പ്രഖ്യാപനങ്ങളെ സാധൂകരിപ്പാൻ ന്യായങ്ങളൊന്നും അദ്ദേഹം പറഞ്ഞിട്ടില്ലായിരുന്നതുകൊണ്ടും താരകയുടെ സ്ഥലക്കുറവുകൊണ്ടുമാണ അതു വേണ്ടെന്നു വച്ചതു.

ഇപ്പോൾ നമ്മുടെ സുറിയാനി ബി. എ യുടെ പ്രസംഗം നമുക്കു പരിശോധിക്കാം. അതിലെ രണ്ടുവാചകം താഴെ പകത്തുന്നു. അവരവരുടെ ബോധപ്രകാരം സത്യമെന്നും യുക്തമെന്നും തോന്നുന്ന ഓരോ കാൎയ്യങ്ങളേയും മററുള്ളവരെ ധരിപ്പിക്കയും കഴിയുമെങ്കിൽ അവരെ തങ്ങളോടുകൂടെ ആക്കുകയും ചെയ്ക എന്നുള്ളതു സാധാരണ സ്വഭാവമാണെന്നു സമ്മതിച്ചേ തീരൂ. എന്നാൽ ആ നയം താരതമ്യ വിവേചനം കൂടാതെ ഉപയോഗപ്പെടുത്താൻ തുടങ്ങിയാൽ ഗുണത്തേക്കാൾ ചിലപ്പോൾ ദോഷമായിരിക്കും അധികം ഫലമായി തീരുന്നതു. (൮൧ കുംഭത്തിലെ പത്രിക പുറം ൨൫) മിസ്റ്റർ ചാക്കോയുടെ രണ്ടു വാചകം കൂടെ ഇവിടെ പകൎത്തട്ടെ. "ഒരു ക്രിസ്തീയ വകുപ്പുകാരെ എങ്ങിനെയും മറെറാരു ക്രിസ്തീയവകുപ്പിൽ ആക്കണമെന്നുള്ള മോഹം ഈ കാലത്തു മിക്കവാറും എല്ലാ സഭകളും കുറച്ചു വരികയും ഇല്ലാതാക്കുകയും ചെയ്യുകയാണ. നമ്മുടെ നാട്ടിൽ ഇതുകൊണ്ടു ഇപ്പോഴും വളരെ ക്രമക്കേടും കുഴപ്പവും ഉണ്ടായിക്കൊണ്ടിരിക്കുന്നു". (൮൨ കന്നിയിലെ പത്രിക പുറം ൫൭൩) മേല്പകൎത്തിയ വാചകങ്ങൾ മാൎത്തോമ്മാക്കാരെ കുററം പറയുന്നതിനായിട്ടാണ രണ്ടു പ്രസംഗങ്ങളിലും പ്രയോഗിച്ചിരിക്കുന്നതു. ഒരു ക്രൈസ്തവ സമൂഹത്തിൽ പെട്ടവരെ മറെറാരു ക്രൈസ്തവ സമൂഹത്തിൽ ആക്കുന്നതിനായി ശ്രമിക്കുന്നതു നല്ലതല്ലെന്നു ഞങ്ങൾ സമ്മതിക്കുന്നു. യാക്കോബ്യരെ മാൎത്തോമ്മാസഭയിൽ ചേൎക്കുന്നതിനു മാൎത്തോമ്മാക്കാരാരും ശ്രമിച്ചിട്ടില്ലെന്നു ഇവിടെ വാദമില്ല. എന്നാൽ മാൎത്തോമ്മാക്കാരെ യാക്കോബ്യരാക്കുന്നതിനു പരേതനായ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്തായും മററും പ്രയത്നിച്ചിട്ടുള്ളതിന്റെ ഒരംശംപോലും മാൎത്തോമ്മാക്കാരിൽ ആരും ആ വിധത്തിൽ പ്രവൎത്തിച്ചിട്ടില്ലെന്നു നിശ്ചയമാണ. ഇന്നു ഞങ്ങളുടെ സഭയിൽ നില്ക്കുന്ന അനേക പട്ടക്കാരേയും മോഹിക്കത്തക്ക വാഗ്ദാനങ്ങൾ കൊണ്ടു യാക്കോബായ സഭയിലേക്കു ആകൎഷിപ്പാൻ ഇദ്ദേഹം പ്രയത്നിച്ചിട്ടുണ്ടു. ഇന്നും പരിശുദ്ധന്മാരോടു അപേക്ഷിപ്പാനോ കുറുബാന ഒന്നായിട്ടു കൊടുക്കാനൊ മനസ്സില്ലാത്തവരായ പല പട്ടക്കാരും യാക്കോബായ സഭയിലുണ്ടു. തെക്കു യാക്കോബായ സഭയിലുള്ള പ്രബലനായ ഒരു പട്ടക്കാരൻ ഒരിക്കലും "നന്മനിറഞ്ഞമറിയമേ" എന്നുള്ള പ്രാൎത്ഥന ചൊല്ലാറില്ല. അദ്ദേഹത്തിന്റെ പള്ളിയിൽ അടുത്ത കാലത്തു മെത്രാപ്പോലീത്താ ശുശ്രൂഷ നടത്തിയപ്പോൾ ഈ പ്രാൎത്ഥന മെത്രാപ്പോലീത്തായും ശേഷം പട്ടക്കാരും ജനങ്ങളും കൂടെ ചൊല്ലി. ആ കൂട്ടത്തിൽ പ്രസ്തുത പട്ടക്കാരൻ അതു ചൊല്ലാതെ മൌനമായി നിന്നതേയുള്ളു. ഇതിന്റെ കാരണം എന്താണ? യാക്കോബായ ഉപദേശങ്ങളെ സ്വീകരിക്കാത്തവരായ മാൎത്തോമ്മാക്കാരെ ഓരോ വിധത്തിൽ യാക്കോബായ സഭയിൽ വലിച്ചു ചേൎത്തതു തന്നേ. ഞങ്ങളുടെ സഭയിലുള്ളവരെ യാക്കോബായ സഭയിലാക്കുന്നതിനു അതിന്റെ മേലദ്ധ്യക്ഷന്മാരും മററും എന്തുമാത്രം പരിശ്രമിച്ചിട്ടുണ്ടെന്നുള്ളതിലേക്കു യാക്കോബായ ഉപദേശങ്ങളെ ഇതെവരെ സ്വീകരിച്ചിട്ടില്ലാത്ത പല പട്ടക്കാരും ആ സഭയിൽ ചേൎക്കപ്പെട്ടിരിക്കുന്നതു തന്നെ ഒന്നാന്തരം തെളിവാണ. ഒരു സംഗതികൂടെ പറഞ്ഞുകൊള്ളട്ടെ. വ്യഭിചാരം നിമിത്തം ശിക്ഷിക്കപ്പെട്ട രണ്ടാളുകൾ ആ ശിക്ഷ ഏല്ക്കാൻ മനസ്സില്ലായ്കയാൽ മാൎത്തോമ്മാ സഭ വിട്ടു യാക്കോബായ സഭയിൽ ചേരുകയും ആ രണ്ടാളുകൾ യാക്കോബായ സഭയിൽവച്ചു വിവാഹം ചെയ്കയും ചെയ്തിട്ടുള്ളതായി ഞങ്ങൾക്കു സൂക്ഷ്മമായി അറിയാം. ആ സ്ത്രീപുരുഷന്മാരുടെമേൽ ആരോപിക്കപ്പെട്ട കുററം അവർ സമ്മതിച്ചതാണെന്നുകൂടെ ഓൎക്കേണ്ടതാണ. ഏതുവിധത്തിലെങ്കിലും ഒരുത്തനെ സഭയി

ൽ ചേക്കുന്നതിനു യാക്കോബായ വൈദികന്മാർ എത്ര ബദ്ധശ്രദ്ധന്മാരായിരിക്കുന്നു എന്നു ഇതെല്ലാംകൊണ്ടു കാണാവുന്നതാണു.

മാർത്തോമ്മാ സഭാംഗങ്ങളെ യാക്കോബ്യരാക്കുന്നതിനു ചെയ്യുന്ന ശ്രമത്തേയും യാക്കോബ്യരെ മാർത്തോമ്മാക്കാരാക്കുന്നതിനുള്ള ശ്രമത്തേയും ഒരുപോലെ നമ്മുടെ സുറിയാനി ബി. എ. കുററം പറയുന്നപക്ഷം അതു ശരിയാണു. യാക്കോബ്യക്കു അങ്ങിനെ ചെയ്യാമെന്നും മാർത്തോമ്മാക്കാക്കു മാത്രം അതു പാടില്ലെന്നും വാദിപ്പാൻ ഒരു ബി. എ ക്കാരൻ പുറപ്പെടുകയില്ലെന്നാണു വിശ്വസിക്കേണ്ടതു.

ഇനിയും ആലോചിപ്പാനുള്ളതു് സുവിശേഷ പ്രസംഗസംഘത്തിൽ നിന്നു നടത്തുന്ന വടക്കൻ മിഷ്യന്റെ ഉദ്ദേശം ഇതാണെന്നുള്ള ആക്ഷേപത്തെ പററിയാണ്. "വടക്കുള്ളവരെ എത്രകാര്യമായിട്ടാണ് മരിച്ചുപോയവരെകുറിച്ചും മററും പറഞ്ഞു പഠിപ്പിക്കുന്നതിനു നവീകരണ സുവിശേഷകന്മാർ പ്രയാസപ്പെടുന്നതു" എന്നു പത്രികാലേഖകൻ പറയുന്നു. അങ്ങിനെ ചെയ്തതു ഏതു് സുവിശേഷകനാണെന്നും എന്നാണെന്നും അറിയിച്ചു തന്നാൽ വലിയ ഉപകാരമായിരുന്നു. മനുഷ്യർ പാപവഴികളെവിട്ടു പരിശുദ്ധതയിലേക്കു തിരിയണമെന്നും കർത്താവിനെ സ്നേഹിക്കണമെന്നും മററുമുള്ള നിർമ്മല സുവിശേഷമല്ലാതെ ഏതെങ്കിലും സഭയുടെ ഉപദേശങ്ങളേയും നടപടികളേയും ആക്ഷേപിച്ചു പ്രസംഗിച്ചു കൂടാത്തതാണെന്നു സുവിശേഷകന്മാരെ സംഘഭാരവാഹികൾ കർശനമായി ശട്ടം കെട്ടിയിട്ടുണ്ട്. അതു പ്രസ്തുത സംഘത്തിന്റെ നിയമങ്ങളിൽ ഒന്നാണ്. ഇതിനു വിരോധമായി സംഘത്തിന്റെ വല്ല ഉപദേശിയും പ്രസംഗിച്ചതായി അറിവു കിട്ടുന്ന പക്ഷം ആ ആളിനെ ശിക്ഷിക്കുന്നതാണെന്നു സംഘത്തിന്റെ റിപ്പോർട്ടുകളിൽ ഒന്നിലധികം പ്രാവശ്യം പ്രസ്താവിച്ചിട്ടുണ്ടെന്നാണു തോന്നുന്നതു. ഈയിടെ മിസ്റ്റർ എം. സി. അബ്രാഹം ഉപദേശിയെ ഞങ്ങൾ കാണുന്നതിനിടയായി. യാക്കോബായ ഉപദേശങ്ങളെ ആക്ഷേപിച്ചു പ്രസ്തുത സംഘത്തിന്റെ യാതൊരു പ്രാസംഗികനും വടക്കു പ്രസംഗിച്ചിട്ടുള്ളതായി തനിക്കറിവില്ലെന്നും പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന മുതലായ സംഗതികളെ സംബന്ധിച്ചു വടക്കു വെച്ചു ചിലർ തന്നോടു ചോദിച്ചിട്ടുള്ളപ്പോൾ താനും താൻ ഉൾപ്പെട്ടിരിക്കുന്ന സഭയും അങ്ങിനെ ചെയ്യുന്നില്ലെന്നും അങ്ങിനെ ചെയ്യുന്നതു ആവശ്യമാണെന്നു വിചാരിക്കുന്നവർ അങ്ങിനെ ചെയ്യുന്നതു പാപമല്ലെന്നും അതുകൊണ്ടു അതിനെപററി അന്വേഷിച്ചിട്ടു ആവശ്യമില്ലെന്നും സത്യമായ ദൈവഭക്തി വേണമെന്നുള്ളതാണു സാക്ഷാൽ കാര്യമെന്നും മററുമാണു മറുപടി പറഞ്ഞിട്ടുള്ളതെന്നു അദ്ദേഹം ഞങ്ങളോടു പറകയുണ്ടായി. ഇതിനു വിരോധമായി ഏതു സുവിശേഷകനാണു പ്രവർത്തിച്ചിട്ടുള്ളതെന്നു തെളിയിച്ചു തരണമെന്നു നമ്മുടെ "സുറിയാനി ബി. എ" യോടു താല്പര്യമായി അപേക്ഷിച്ചു കൊള്ളുന്നു. വടക്കുള്ള യാക്കോബ്യരെ മാർത്തോമ്മാ സഭയിൽ ചേക്കണമെന്നു നിർബ്ബന്ധമില്ലെങ്കിൽ അവിടെ പള്ളികൾ സ്ഥാപിക്കുന്നതു എന്തിനാണെന്നു ചോദിച്ചേക്കും. പ്രസ്തുത സംഘത്തിലെ ഉപദേശിമാരുടെ പ്രസംഗം കേട്ടു മാനസാന്തരപ്പെട്ട ആളുകളെ മുടക്കി ശവമണി അടിക്കയും അവക്കു യാതൊരു ജോലിയും ചെയ്തു കൊടുത്തു പോകരുതെന്നു കമ്മാളന്മാക്കുപോലും കല്പന എഴുതുകയും ചെയ്തശേഷമാണു വടക്കൻ പ്രദേശങ്ങളിൽ മാർത്തോമ്മാ പള്ളിസ്ഥാപിക്കണമെന്നു വിചാരിപ്പാൻ തുടങ്ങിയതു. യാക്കോബായ സഭയുടെ ഉപദേശത്തിനു വിപരീതമല്ലാത്ത വിധത്തിൽ പ്രസംഗിക്കുന്ന ഉപദേശിമാരുടെ പ്രസംഗം കേൾക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും യാക്കോബായ സഭ വിരോധിക്കാതിരുന്നാൽ വടക്കു മാർത്തോമ്മാപള്ളി സ്ഥാപിക്കയില്ലെന്നു കറാർചെയ്യാമെന്നു സംഘഭാരവാഹികൾ യാക്കോബായ സഭാ നേതാക്കന്മാരെ അറിയിച്ചിട്ടുണ്ടു. എന്നാൽ അവർ അതിനെ അശേഷം സ്വീകരിച്ചില്ല. "ആക്കും മനസ്സിൽ തോന്നുന്ന അഭിപ്രായങ്ങൾ അനുസരിച്ചുള്ള പ്രസംഗം പറയുന്നതിനു അനുവദിച്ചു കൊടുത്തിരുന്നു എങ്കിൽ വടക്കു പള്ളിയും മററും സ്ഥാപിക്കയില്ലായിരുന്നു എന്നു ചുമതലയുള്ളവർ പറഞ്ഞതായി കേട്ടിട്ടുണ്ടു" എന്നു ലേഖകൻ പറയുന്നതു അബദ്ധമാണെന്നു ആക്കാണു അറിഞ്ഞു കൂടാത്തതു? ബോധിച്ചതൊക്കെയും പ്രസംഗിക്കാൻ അ

നുവദിക്കണമെന്നു സുബോധമുള്ളവർ വല്ലവരും പറയുമോ? യാക്കോബായ സഭയുടെ ഉപദേശങ്ങൾക്കു എതിരായിട്ടുള്ള പ്രസംഗങ്ങൾ കേൾക്കരുതെന്നു ആ സഭാനേതാക്കൾ ശട്ടം കെട്ടേണ്ടതാണെന്നുള്ളതിനു ഇവിടെ തൎക്കമില്ല.

വടക്കു വേലചെയ്തുകൊണ്ടിരുന്ന ഉപദേശിമാർ പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥനെയ്ക്കും മററും എതിരായി പ്രസംഗിച്ചില്ലായിരുന്നു എങ്കിൽ അവിടെ എതൃപ്പും മുടക്കും മററും ഉണ്ടാകയില്ലായിരുന്നു എന്നാണു ലേഖകന്റെ ഒരു വാദം. അതിനെ സംബന്ധിച്ചു രണ്ടു ചോദ്യം ചോദിച്ചു കൊള്ളട്ടെ. പത്തനംതിട്ട മിഡിൽ സ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ കെ. സി. മാമ്മൻ യാക്കോബായ സഭയിൽ പ്രതിപത്തിയുള്ള ആളും സാക്ഷാൽ ഭക്തനുമാണെന്നു അദ്ദേഹത്തെ പരിചയമുള്ളവരും നിൎമ്മത്സരബുദ്ധികളുമായ ഏവരും സമ്മതിക്കുന്നതാണു. അദ്ദേഹം ഓമല്ലൂർ ഇടവകയിൽ സുവിശേഷ വേല ചെയ്തതിന്റെ ഫലമായി കുറെ ആളുകൾ മാനസാന്തരപ്പെട്ടപ്പോൾ ആ ഇടവകയിലെ അച്ചന്മാൎക്കു വലുതായ അതൃപ്തിയുണ്ടാകയും മിസ്റ്റർ മാമ്മൻ പ്രസംഗിക്കരുതെന്നു ഒരു കല്പന അദ്ദേഹത്തിന്റെ പേൎക്കു മെത്രാപ്പോലീത്തായെകൊണ്ടു അച്ചന്മാർ അയപ്പിക്കയും ചെയ്തതു എന്തുകൊണ്ടായിരിക്കും? പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കരുതെന്നു വളരെ കാൎയ്യമായി അദ്ദേഹം ജനങ്ങളെ പറഞ്ഞു പഠിപ്പിച്ചു കാരണമായിരിക്കുമോ? അല്ലെങ്കിൽ ഈ എതൃപ്പിനു കാരണം എന്തു? തെക്കെ കഥ ഇങ്ങിനെ ആണെങ്കിൽ വടക്കേതു പറയേണ്ടല്ലൊ. വടക്കു ഒരാൾ മദ്യപാനം ചെയ്യുന്നതിനു വിസമ്മതിച്ചു എന്നുള്ള കാരണത്തിന്മേൽ അയാളെ മുടക്കുകയുണ്ടായിട്ടുണ്ടു. മദ്യപാനം ചെയ്യാതിരിക്കുന്നതു തന്നേ നവീകരണത്തിൽ പോകാനുള്ള മുഖവുരയാണെന്നത്രെ അച്ചന്മാരുടെ ന്യായം. മുടക്കപ്പെട്ട ആൾ അസോസ്യേഷ്യൻ കമ്മട്ടിയുടെ മുമ്പാകെ സങ്കടം പറകയും അയാളുടെ മുടക്കു തീരുകയും ചെയ്തു. ഈ വിവരം അന്നു അസോസ്യേഷ്യൻ കമ്മിട്ടിമെമ്പറായിരുന്ന ഒരാളാണു ഞങ്ങളോടു പറഞ്ഞിട്ടുള്ളതു. ആവശ്യപ്പെട്ടാൽ അദ്ദേഹത്തിന്റെ പേരു വെളിപ്പെടുത്താം. ഇതുപോലെ പല സംഗതികളും എടുത്തു പറവാനുണ്ടു. "നന്മ നിറഞ്ഞ മറിയമേ" എന്നും മററുമുള്ള പ്രാൎത്ഥനയ്ക്കു എതിരായി ഉപദേശിച്ചില്ലായിരുന്നു എങ്കിൽ വടക്കു പ്രസ്തുത സുവിശേഷകന്മാരുടെ നേരെ എതൃപ്പുണ്ടാകയില്ലായിരുന്നു എന്നുള്ള വാദത്തിനു എത്രത്തോളം വിലയുണ്ടെന്നു മനസ്സിലാക്കുന്നതിനു ഇതു മതിയാകുമെന്നു വിശ്വസിക്കുന്നു.

നമ്മുടെ സുറിയാനി ബി. എ. പറയുന്ന വേറൊരു സംഗതി ആവിതു:— "മാൎത്തോമ്മാക്കാരിൽ പലരുടെയും ബോധം അവർ യാക്കോബായക്കാരേക്കാൾ നീതിയിലും വിശുദ്ധിയിലും ആത്മികകാൎയ്യങ്ങളിൽ എല്ലാം തന്നേയും വളരെമടങ്ങു ഉയൎന്നിരിക്കുന്നു എന്നാണു. മതിമറന്നു അവരവരെക്കുറിച്ചു ഇങ്ങിനെ എണ്ണിപ്പോകുന്നതു അത്ര അപ്രകൃതമല്ല." (൯൭ മീനത്തിലെ പത്രിക പുറം ൭൨) മിസ്റ്റർ കെ. വി. ചാക്കോയുടെ ഒരു വാചകം കൂടെ ഇവിടെ ഉദ്ധരിക്കാം. "നമ്മേക്കാൾ വളരെ കൂടുതൽ ഭക്തിയുണ്ടെന്നും കൂടുതൽ ഉത്തമ ഗുണങ്ങളുണ്ടെന്നും പറഞ്ഞു നമ്മെ അന്യായമായും അപഹിതമായും ഹസിക്കുന്നവരുടെ ആത്മബോധം വെറും മിഥ്യയാണെന്നു സൂക്ഷ്മദൃക്കുകൾക്കു ബോധപ്പെട്ടും." (൯൮ തുലാം പത്രിക പുറം ൫൩) മിസ്റ്റർ ചാക്കൊ ഇവിടെ അവ്യക്തമായി പറയുന്നതും മാൎത്തോമ്മാക്കാരെ ഉദ്ദേശിച്ചാണെന്നുള്ളതിനു ആൎക്കും തൎക്കമുണ്ടാകയില്ല. ഇതിനെ പററി ഞങ്ങൾക്കു വളരെ പറവാനുണ്ടെങ്കിലും വിസ്തരഭയത്താൽ അല്പം മാത്രമേ പറയണമെന്നു വിചാരിക്കുന്നുള്ളു. മാൎത്തോമ്മാ സഭയിൽ കൊള്ളരുതാത്തവരില്ലെന്നൊ അതിലുള്ള ഉത്തമന്മാർ തന്നേ കുററമില്ലാത്തവരാണെന്നൊ യാക്കോബായ സഭയിൽ ഉത്തമന്മാരും ദൈവത്തെ സത്യമായി സ്നേഹിക്കുന്നവരും ഇല്ലെന്നൊ പറവാൻ ആരും ഉണ്ടാകയില്ല. മനുഷ്യരെ നന്മയിലേക്കു നടത്തിക്കുന്ന ശക്തി മാൎത്തോമ്മാ സഭയിൽ കൂടുതലായി വ്യാപരിക്കുന്നുണ്ടെന്നു പറയാതിരിപ്പാനും നിവൃത്തിയില്ല. മാൎത്തോമ്മാക്കാർ അധികമുള്ളതു പമ്പ മണിമല ഈ നദീതീരങ്ങളിലും അതിനോടു അടുത്ത ദേശങ്ങളിലും ആണെന്നു മിസ്റ്റർ ചാക്കൊ പറയുന്നുണ്ടല്ലൊ. യാക്കോബായക്കാർ അധികം പ്രബലപ്പെട്ടിരിക്കുന്ന വടക്കൻ പ്രദേശങ്ങളെയും മേല്പറഞ്ഞ ദേശങ്ങളേയും താരതമ്യപ്പെടുത്താമൊ? വളരെ പരിഷ്കാരവും നാഗരീകത്വവും ഉള്ള കോട്ടയം പട്ടണത്തോടു അടുത്തുകിട

ക്കുന്നതും യാക്കോബ്യർ പ്രബലപ്പെട്ടിരിക്കുന്നതുമായ ചില സ്ഥലങ്ങളെ നോക്കണം. പമ്പയുടേയും മണിമലയുടേയും തീരങ്ങളിൽ ഉള്ള സന്മാൎഗ്ഗസ്ഥിതിയും ഈ സ്ഥലങ്ങളിലെ സന്മാൎഗ്ഗസ്ഥിതിയും തമ്മിൽ ഒരു വ്യത്യാസവും ഇല്ലെന്നു ആരെങ്കിലും പറയുമൊ? ആദ്യം പറഞ്ഞ പ്രദേശങ്ങളിൽ ഹിന്തുക്കൾ തന്നെ പറയാൻ മടിക്കുന്നതും കുറഞ്ഞപക്ഷം മാപ്പിളമാരുടെ ഇടയിൽ വച്ചു ഹിന്തുക്കൾ പറയാത്തതുമായ വഷളായ വാക്കുകൾ രണ്ടാമതു പറഞ്ഞ ദേശങ്ങളിൽ മാപ്പിളമാരും മാപ്പിള സ്ത്രീകളും യാതൊരു കൂസലും കൂടാതെ തട്ടിവിടുന്നതു കേട്ടു ചെവിപൊത്തുവാൻ മിസ്റ്റർ ചാക്കോയിക്കു ഇടയായിട്ടില്ലയൊ? പമ്പാനദിയുടെ തീരങ്ങളിൽ ഒരിടത്താണു ഇതെഴുതുന്ന ആൾ ജനിച്ചു വളൎന്നതെന്നു എല്ലാവൎക്കും അറിയാമല്ലൊ. അവിടെ ഒരു ഇരുപതു ഇരുപത്തഞ്ചു കൊല്ലങ്ങൾക്കിടയിലുള്ള സ്ഥിതി സ്വന്തകണ്ണാൽ കണ്ടു ബോധപ്പെട്ടിട്ടുള്ളതാണു. പത്തുപതിനാറു കൊല്ലങ്ങൾക്കു മുമ്പു ഹിന്തുക്കളും മാപ്പിളമാരും കള്ളുകുടിച്ചു ആഭാസത്തരങ്ങൾ പറഞ്ഞും ചിലപ്പോൾ വസ്ത്രവിഹീനന്മാരായും പട്ടാപ്പകലിൽ വഴി നിളെ നടക്കുന്നതു ഞങ്ങൾ കണ്ടിട്ടുണ്ടു. ഇപ്പോൾ മദ്യപാനികൾ ഹിന്തുക്കളിൽ പോലും വളരെ ദുൎല്ലഭം. കുടിക്കുന്നവർ രാത്രിയിലൊ മറ്റൊ ആരെയും അറിയിക്കാതെ കഴിക്കാൻ ശ്രമിക്കുന്നു. ആഭാസവചനങ്ങൾ വിളിച്ചുപറവാൻ യാതൊരു വൎഗ്ഗക്കാരനും ധൈൎയ്യമില്ല. കള്ളം പറയാത്തവർ ഭൂമിയിൽ ഇല്ലെന്നും സാധാരണ മനുഷ്യർ ദിവസം ഒരു ഇരുപത്തഞ്ചു കള്ളം വീതം പറയുമെന്നുമാണു ഇതെഴുതുന്ന ആൾ ദീൎഘകാലത്തേക്കു ധരിച്ചിരുന്നതു. എന്നാൽ ഇപ്പോൾ അത്യാവശ്യം ഇല്ലാതെ കള്ളം പറയുന്നവരെ കാണാൻ അധികം ആ ദേശങ്ങളിൽ കിട്ടുകയില്ല. എന്തുവന്നാലും സത്യത്തെ പാലിക്കുന്നവരാണെന്നു സൎവ്വരാലും സാക്ഷിക്കപ്പെട്ടിരിക്കുന്നവർ പലരുണ്ടു. പ്രസ്തുതദേശങ്ങളിൽ അധികം പേൎക്കും യാതൊരു ഗുണവും ഉണ്ടായിട്ടില്ലെന്നു സ്ഥാപിപ്പാനായി ഒരാൾ ഒരിക്കൽ പറഞ്ഞ ഒരു കാൎയ്യം ഞങ്ങൾ ഓൎക്കുന്നു. ഇനിക്കു വേണ്ടി ഒരു കള്ളസാക്ഷി എഴുതണമെന്നു പറഞ്ഞാൽ അങ്ങിനെ ചെയ്വാൻ ഇവിടെ മാപ്പിളമാരിൽ ആരുമില്ല. മുമ്പു ധാരാളമുണ്ടായിരുന്നു. കള്ളസാക്ഷി എഴുതുവാൻ തനിക്കു ആവശ്യമുണ്ടാകുമ്പോൾ അവർ ആയിരം കള്ളസാക്ഷി എഴുതാനും എഴുതിക്കാനും തയ്യാറാണെങ്കിലും മറ്റൊരുത്തനുവേണ്ടി എഴുതുകയില്ല "എന്നിപ്രകാരം ആണു അയാൾ പറഞ്ഞതു. സന്മാൎഗ്ഗബോധം മനുഷ്യരുടെ ഇടയിൽ വളൎന്നിട്ടുണ്ടെന്നുള്ളതിനു ഇതു തന്നേ ഒരു തെളിവാണെന്നത്രെ ഞങ്ങൾക്കു തോന്നുന്നതു. മാൎത്തോമ്മാക്കാൎക്കു പ്രവേശം ഇല്ലാതെ യാക്കോബ്യരെക്കൊണ്ടു തന്നേ നിറഞ്ഞിരിക്കുന്ന ദേശങ്ങളിൽ ഇതുപോലെ സന്മാൎഗ്ഗബോധം വളരുന്നുണ്ടോ? നിഷ്പക്ഷമായി ആലോചിച്ചു മറുപടിപറഞ്ഞാലും. ഒന്നും രണ്ടും നാഴിക അകലെ ഒരു കരയിൽ യാക്കോബ്യർ വളരെ അധികരിച്ചും വേറൊരു കരയിൽ മാൎത്തോമ്മാക്കാർ അധികരിച്ചും ഇരിക്കുന്നതു കാണാമല്ലൊ. അങ്ങിനെയുള്ള രണ്ടു കരകൾ താരതമ്യപ്പെടുത്തി നോക്കണം. തുമ്പമൺ എന്ന ദേശത്തു ആറ്റിന്റെ ഒരു കരയ്ക്കു മിക്കവാറും യാക്കോബ്യർ തന്നെയാണു. മറ്റെ കരയ്ക്കു മാൎത്തോമ്മാക്കാർ അധികമുണ്ടു. തുമ്പമൺ ദേശത്തിന്റെ ഈ രണ്ടു ഭാഗങ്ങളിൽ ഒരുവൻ സഞ്ചരിച്ചു ആളുകളുടെ ജീവിതത്തെ സൂക്ഷിച്ചാൽ വ്യത്യാസം കാണുമൊ? എന്നു നിൎമ്മത്സര ബുദ്ധികൾ പറയട്ടെ. ഇവിടെ കോട്ടയത്തിനു സമീപം തന്നേ മാൎത്തോമ്മാക്കാർ അധികമുള്ള മാങ്ങാനം കഞ്ഞിക്കുഴി മുതലായ സ്ഥലങ്ങളിലും യാക്കോബ്യർ അധികമുള്ള പുതുപ്പള്ളി മണർകാടു മുതലായ സ്ഥലങ്ങളിലും ഒരുവൻ സഞ്ചരിച്ചാൽ ഒരു വ്യത്യാസവും കാണുകയില്ലയൊ? മിസ്റ്റർ ചാക്കോയും ഞങ്ങളുമായി ഇതിനെപ്പറ്റി ഒരിക്കൽ സംസാരിച്ചപ്പോൾ സ്ഥൂലങ്ങളായ പാപം മാൎത്തോമ്മാക്കാരുടെ ഇടയിൽ കുറവുണ്ടെന്നും അതിനുകൂടെ സൂക്ഷ്മങ്ങളായ പാപങ്ങൾ അധികമുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു. അസൂയ അഹങ്കാരം മുതലായി സൂക്ഷ്മങ്ങളായ പാപങ്ങൾ ഓരോ മനുഷ്യനും എത്രത്തോളം ഉണ്ടെന്നു കാണാൻ കഴിയുന്നതല്ല. കാണാൻ കഴിയുന്ന സംഗതികൾ മാൎത്തോമ്മാക്കാരുടെ ഇടയിൽ കുറവുണ്ടെന്നു അദ്ദേഹം സമ്മതിക്കുന്നു. നമുക്കായുള്ള ശക്തി വ്യാപരിക്കുമ്പോൾ അതിനു മുഴുവനും കീഴ്പെടാത്ത ആളുകളിൽ പുറമേയുള്ള ചില വ്യത്യാസങ്ങൾ വന്നാലും ഹൃദയം നന്നാകയില്ലെന്നും നേരെമ

റിച്ചു ഹൃദയം കഠിനപ്പെടുകയും ഛിത്തയാകയും ചെയ്യുമെന്നുമുള്ളതു സമ്മതിക്കേണ്ട ഒരു തത്വമാണു.

മിസ്റ്റർ ചാക്കോയിക്കു നല്ല നിശ്ചയമുള്ള ഒരു സംഗതി പറയട്ടെ. തിരുവല്ലാ സിറിയൻ ക്രിസ്ത്യൻ സിമ്മനാരിയിൽ അദ്ദേഹം ഹെഡ്മാസ്റ്റർ ആയിരുന്നകാലത്തു ചില ദുർബുദ്ധികൾ സിമ്മനാരിക്കു തീവച്ചവിവരം അദ്ദേഹത്തിനു നല്ലപോലെ അറിയാമല്ലൊ. മാർത്തോമ്മാ സുറിയാനി സമുദായത്തിന്റെ പ്രേമഭാജനമായിരുന്ന മെത്രാപ്പോലീത്താ കിടന്നുറങ്ങിയിരുന്ന മുറിക്കാണ് തീ കൊളുത്തിയതെന്നു ഓർക്കണം. ഈ കെയിസു തെളിയിക്കുന്ന കാര്യത്തിൽ ബ്രിട്ടീഷ് റസിഡെണ്ടും തിരുവിതാങ്കൂർ ഗവണ്മെണ്ടും എത്രമാത്രം ശുഷ്കാന്തികാണിച്ചു എന്നുള്ളതു മിസ്റ്റർ ചാക്കോയിക്കു അറിയാം. കെയിസിന്റെ അന്വേഷണത്തെ സംബന്ധിച്ചു പോലീസു ഡിപ്പാർട്ടുമെണ്ട് മൂലം കിട്ടുന്ന അറിവുകൊണ്ടു ഗവണ്മെണ്ടു തൃപ്തിപ്പെടാതെ തിരുവല്ലാ തഹശീൽദാർ ദിവസംപ്രതി ഇതിനെപ്പററി ഗവണ്മെണ്ടിലേക്കു റിപ്പോട്ടു കൊടുക്കണമെന്നു ഉത്തരവുണ്ടായിരുന്നു. ഹജൂർ കച്ചേരിയിൽനിന്നു റസിഡൻസിയിലേക്കു ഇതിനെപ്പററി ദിവസം പ്രതി റിപ്പോട്ടു കൊടുത്തുകൊണ്ടിരുന്നു. പോലീസു അസിസ്റ്റൻറു സൂപ്രണ്ടു സ്ഥലത്തുവന്നാറെ മൂന്നു ദിവസത്തോളം അവിടെ തന്നേ താമസിച്ചു. പ്രതികളെ പിടിക്കയും അവർ മജിസ്ട്രേട്ടിന്റെ മുമ്പാകെ കുററസമ്മതം കൊടുക്കയും ചെയ്തശേഷമാണു സൂപ്രണ്ടു സ്ഥലം വിട്ടു പോയതു. ഇത്ര ശക്തിയോടു കൂടെ വന്ന ഒരു കെയിസു ഉലഞ്ഞതു എങ്ങിനെയാണെന്നു മിസ്റ്റർ ചാക്കോയിക്കു അറിയാം: കള്ളസാക്ഷി എഴുതിപ്പാൻ മാർത്തോമ്മാക്കാൎക്കുണ്ടായിരുന്ന വൈമനസ്യം കൊണ്ടത്രെ. നേരെമറിച്ചു തിരുവല്ലായിൽ മാർ ദിവന്ന്യാസ്യോസു മെത്രാപ്പോലീത്താ എഴുന്നെള്ളിയിരുന്ന ഒരു കെട്ടിടത്തിനു തീ കൊളുത്തുകയും കെയിസു ഇത്രയും മുറുകുകയും ചെയ്തശേഷം കള്ളസാക്ഷി എഴുതിക്കുന്നതു മോശമാണെന്നു വിചാരിച്ചു വാദികൾ പുറകോട്ടു മാറുമെന്നു വിചാരിക്കുന്നുണ്ടോ?

ഇനിയും ഒന്നു രണ്ടു സംഗതികൾ കൂടെ പറഞ്ഞുകൊള്ളട്ടെ. കോഴഞ്ചേരിൽ മാർത്തോമ്മാക്കാരിൽ ഒരാളിന്റെ മാനേജ്മെണ്ടിൽ ഇരുന്ന ഒരു പള്ളിക്കൂടം യാക്കോബ്യർ നിഷ്പ്രയാസമായി കൈവശപ്പെടുത്തിയ കഥയാണു പറയണമെന്നു വിചാരിക്കുന്നതു. ഈ പള്ളിക്കൂടത്തിനു പണം ചിലവുചെയ്തവരുടെ കൂട്ടത്തിൽ രണ്ടോ മൂന്നോ യാക്കോബ്യരും ഉണ്ടായിരുന്നു എന്നുള്ളതു നേരാണു. പണം ചിലവുചെയ്തവർ ഭൂരിപക്ഷം മാർത്തോമ്മാക്കാരായിരുന്നിട്ടും പ്രാരംഭം മുതൽ അന്നേവരെ അതു ഒരു മാർത്തോമ്മാക്കാരന്റെ മാനേജമെണ്ടിൽ ഇരുന്നതായിട്ടും ബാവാക്കക്ഷികൾ അതിൽ ബലമായി പ്രവേശിച്ചു അതു സ്വന്തമാക്കാൻ ശ്രമിച്ചപ്പോൾ അടികലശൽ ഉണ്ടാക്കുന്നതു മോശമാണെന്നുവിചാരിച്ചു മാർത്തോമ്മാക്കാർ മടുത്തുകളഞ്ഞു. കോഴഞ്ചേരിൽനിന്നു അയ്യഞ്ചു മൈൽ ദൂരം നാനാഭാഗങ്ങളിലേക്കും പോയി അവിടെയുള്ള യാക്കോബ്യരെ എല്ലാം കൂട്ടിക്കൊണ്ടു വന്നാലും കോഴഞ്ചേരി ഇടവകയിലുള്ള മാർത്തോമ്മാക്കാരോളം സംഖ്യ വരുമോ എന്നു സംശയമാണു. അതുകൊണ്ടു അടിച്ചാൽ ആരു ജയിക്കുമെന്നു ചോദിച്ചിട്ടു ആവശ്യമില്ല. ഇതുപോലെ യാക്കോബ്യൎക്കു പ്രാബല്യം ഉള്ള ഏതെങ്കിലും ഒരു സ്ഥലത്തു കലശൽ ഉണ്ടാക്കാനുള്ള വൈമനസ്യം കൊണ്ടു യാക്കോബ്യർ പുറകോട്ടു മാറിയിട്ടുണ്ടോ? തല്ക്കാല സ്ഥിതിക്കു അങ്ങിനെ എവിടെയെങ്കിലും ഉള്ള യാക്കോബ്യർ ക്ഷമിക്കുമെന്നു വിചാരിക്കാമോ?

യാക്കോബ്യരുടെ ഒരു സാമുഹ്യ സമ്മേളനത്തിൽ വികാരി ജനറാൾ അച്ചൻ അവർകളെയും സഭാതാരകപത്രാധിപരെയും മററും കുറിച്ചു പേരു പറഞ്ഞു ചില ആഭാസത്തരങ്ങൾ ഒരാൾ എഴുതി വായിക്കയും ചുരുക്കം ചിലരൊഴിച്ചു ശേഷം എല്ലാവരും കൈകൊട്ടി ചിരിച്ചു അയാളെ അനുമോദിക്കയും ചെയ്തുവല്ലൊ. അവിടെ എഴുതി വായിച്ച സംഗതികളെല്ലാം അബദ്ധമാണെന്നു അറിഞ്ഞു കൂടാതവണ്ണം ഭോഷന്മാരായിട്ടു അവിടെ ആരും ഇല്ലായിരുന്നു എന്നു നിശ്ചയമാണു. യാക്കോബായ സഭയിലുള്ള വല്ലവരെപററിയും ഈ വിധമായ ആഭാസത്തരങ്ങൾ

മാർത്തോമ്മാക്കാരുടെ ഒരു യോഗത്തിൽ വായിക്കാമെന്നു വിചാരിച്ചു വല്ലവരും എഴുതുമോ? എഴുതിയാൽ അതു വായിപ്പിക്കുമോ? ഈ ചോദ്യങ്ങൾക്കു മറുപടി കിട്ടേണ്ടവർ പ്രസ്തുത യോഗത്തിൽ സന്നിഹിതരായിരുന്ന മെസ്സേഴ്സ ഒ. എം. ചെറിയാൻ ബി. ഏ. എൽ. ററി. കെ. കെ. തോമ്മസു ബി. ഏ. മുതലായവരോടു ചോദിക്കട്ടെ.

തുടരും

# ലേഖനങ്ങൾ.

## ഒരു സമാധാനം.

"നിക്ഷേപത്തിലെ അപേക്ഷ പകപ്പു" ഈ തല വാചകത്തിൽ മീനത്തിലെ സഭാതാരകയിൽ മിസ്റ്റർ സി. പി. തരകൻ എഴുതിയിരിക്കുന്ന ഒരു ലേഖനം വായിച്ചു. തരകൻെറ ലേഖനം ഏതെങ്കിലും യാക്കോബായ പത്രങ്ങളിലേയ്ക്കു അയച്ചുകൊടുക്കേണ്ടതായിരിക്കെ അപ്രകാരം ചെയ്യാതെ താരകയ്ക്കു അയച്ചതും താരക സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തിയതും ഓക്കുമ്പോൾ എൻെറ ഈ ലേഖനവും താരാകാധിപർ സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തുമെന്നു വിശ്വസിക്കുന്നതിനാലാണ് താരകയ്ക്കു തന്നെ അയക്കുന്നതു. നിക്ഷേപത്തിൽ പകത്തിയിരിക്കുന്നതും ബാവയുടെ അടുക്കൽ വൃശ്ചികം ൧൫-ാംനു സമർപ്പിച്ചതുമായ ഹർജി എൻെറ കൈയ്യെഴുത്തു ആകകൊണ്ടാണ് തരകൻെറ ലേഖനത്തിന്നു ഞാൻ തന്നേ സമാധാനം എഴുതുന്നതു. ഇങ്ങിനെ ഒരു ഹർജി ബാവായ്ക്കു സമർപ്പിച്ചതായി തരകൻ ഓക്കുന്നുകൂടി ഇല്ലെന്നു പറയുന്നതിൽ ഞാൻ അതിശയിക്കുന്നു. തരകനെ പള്ളിക്കരെപ്പള്ളി പ്രതിപുരുഷനായി തിരഞ്ഞെടുത്തയച്ചോ എന്നു എനിക്കറിവില്ല. തരകൻ ഈ ഹർജി സമർപ്പിച്ച സമയം ബാവായുടെ മുറിയിൽ ഉണ്ടായിരുന്നു എന്നു ഇനിക്കു ഇപ്പോഴും നല്ല ഓർമ്മയുണ്ടു. പള്ളിക്കരെപ്പള്ളിയുടെ പ്രതിപുരുഷന്മാരായി ബ: കുരിശുങ്കൽ മാണി കത്തനാരും ചിറെറത്തു ഇത്താപ്പിരിതരകനും പേരു ഇനിക്കു നിശ്ചയമില്ലാത്ത മറെറാരു മാന്യനും ആണ് സുന്നഹദോസിന്നു വന്നിരുന്നതെന്നാണ് എൻെറ അറിവു. തരകനും പ്രതിപുരുഷനാണൊയെന്നുള്ള സൂക്ഷ്മം അറിയണമെങ്കിൽ ബാവായുടെ കൈവശമിരിക്കുന്ന പ്രതിപുരുഷ പത്രം നോക്കിയാൽ മാത്രമേ ഇനിക്കു നിശ്ചയമുള്ളൂ. ഹർജിയിൽ വിവരം പറയുന്ന ഓരോ പള്ളികളിൽ നിന്നും വന്നിരുന്ന എല്ലാ പ്രതിപുരുഷന്മാരും ഹർജിയിൽ ഒപ്പുവെച്ചിട്ടില്ലായിരിക്കാം. രണ്ടോ മൂന്നോ പ്രതിപുരുഷന്മാരുള്ളവരിൽ ഒന്നു രണ്ടു പേർ ഒപ്പുവെച്ച ഹർജി ആ പള്ളി പ്രതിപുരുഷന്മാരുടെ അഭിപ്രായത്തിന്നൊത്തതല്ലെന്ന് പറയുന്ന സൂത്രം ഒട്ടും തന്നേ ഇനിക്കു മനസ്സിലാകുന്നില്ല. തരകൻ പള്ളിക്കരെപ്പള്ളി പ്രതിപുരുഷനായിരുന്നാൽ തന്നെയും മററു പ്രതിപുരുഷന്മാർ ഒപ്പുവെച്ചിട്ടുണ്ടെങ്കിൽ ടി. ഹർജിയിലെ സംഗതികൾ പള്ളിക്കരെപ്പള്ളി പ്രതിപുരുഷന്മാക്കു സമ്മതമില്ലാത്തവയാണെന്നു വരുന്നതു എങ്ങിനെയാണ്? തരകനു സമ്മതമില്ലാത്തവയാണെന്നല്ലാതെ വരുമോ? പ്രസ്തുത ഹർജിയിൽ പള്ളിക്കരെപ്പള്ളി പ്രതിപുരുഷന്മാർ ഒപ്പുവെച്ചിട്ടുണ്ടായിരുന്നോയെന്നു ബ. മാണിഅച്ചനോടും മററും ചോദിച്ചിരുന്നുയെങ്കിൽ മിസ്റ്റർ തരകൻ ഇത്ര വലിയ വ്യാജം എഴുതിപിടിപ്പിക്കുകയില്ലായിരുന്നു. മാണിഅച്ചൻ ടി. 'ഹർജിയിൽ ഒപ്പുവച്ചിട്ടില്ലെന്നു' തരകനു അദ്ദേഹത്തെകൊണ്ടു പറയിക്കാമോ? ഏതായാലും സമീപെതന്നെയുള്ള മാണിഅച്ചനോടു ചോദിച്ചു അറിയാൻ നിവൃത്തിയില്ലാത്തവിധം മിസ്റ്റർ തരകനും മാണിഅച്ചനുമായി ഇത്ര അകന്നു പോയതിൽ ഞാൻ വ്യസനിക്കുന്നു.

നിക്ഷേപഭാരവാഹികൾ യാതൊരു അസംബന്ധവും ജനങ്ങളെ കബളിപ്പിക്കുവാൻ പ്രസിദ്ധപ്പെടുത്തിയിട്ടില്ല. ജനങ്ങളെ കബളിപ്പിക്കുവാനായി ഇത്ര വലിയ വ്യാജം പ്രസിദ്ധപ്പെടുത്തിയതു തരകനാണെന്നു വ്യസനത്തോടെയെങ്കിലും പറയാതെയിരിപ്പാൻ എൻെറ മനസ്സു സമ്മതിക്കുന്നില്ല. ഹർജിയിൽ വിവരം പറയുന്ന എല്ലാ പള്ളികളിൽനിന്നും സുന്നഹദോസിന്നു ഹാജരായ പ്രതിപുരുഷന്മാരോടു വാസ്തവം തിരക്കി അറിഞ്ഞശേഷമാണ് ഇങ്ങിനെ എഴുതിയിരുന്നതെങ്കിൽ വല്ലവിലയും ഉ

ണ്ടായിരുന്നു. പള്ളിക്കരെപ്പള്ളി പ്രതിപുരുഷനായ ബഃ മാണി അച്ചൻ തന്നേ ബാവായുടെ അട്ടക്കൽ വായിച്ചു കേൾപ്പിച്ചു ഒരു ഹജ്ജിയെ സംബന്ധിച്ചു തരകൻ ഇത്തരം ഉണ്ടായില്ലാത്ത വെടികൾ എഴതിപ്പിടിപ്പിച്ചതിന്നു സമാധാനം പറയേണ്ട ആവശ്യമില്ലെങ്കിലും പൊതുജനങ്ങൾക്കു തരകന്റെ ലേഖനം മൂലം വരാവുന്ന തെററിധാരണയെ നീക്കുന്നതിനു മാത്രമാണു ഇത്രയും എഴുതിയതു: ഞാൻ എഴുതിയ ഹജ്ജിയാണെങ്കിൽ എന്റെ, പള്ളിയുടെ പേരു ഹജ്ജിയിൽ ഇല്ലാതിരിപ്പാനുള്ള കാരണം എന്താണെന്നു ആരെങ്കിലും ചോദിക്കുന്നതായാൽ: അതിനു ഇനിക്കുള്ള സമാധാനം ഞാൻ പള്ളിപ്രതിപുരുഷനായി സുന്നഹദോസിന്നു പോകാഞ്ഞതുകൊണ്ടു മാത്രമാണെന്നാണ്. എന്റെ പള്ളിപ്രതിപുരുഷന്മാർ ഹജ്ജി സമപ്പിക്കുന്നതിന്നു മുമ്പായി ത്തന്നെ പോന്നതുകൊണ്ടാണ് അവരും ഒപ്പിടാതെയിരുന്നതെന്നുള്ള വിവരവും പ്രസ്താവിച്ചുകൊള്ളുന്നു. നിക്ഷേപത്തിന്റെ ഒരു പ്രധാന ലേഖകസ്ഥാനം പണ്ടെ തന്നെ സ്വീകരിച്ചിരിക്കുന്ന മിസ്റ്റർ തരകൻ നിക്ഷേപത്തെ സംബന്ധിച്ചു ഈ വിധം തെററിധാരണ അന്ന്യരുടെയിടയിൽ ജനിപ്പിക്കുന്നതു തന്നേയും അന്ന്യർ തെററിധരിക്കുന്നതിനുള്ള ഒരു മാൎഗ്ഗമാണെന്നു ഇനിയെങ്കിലും തരകൻ മനസ്സിലാക്കിയാൽ നന്നായിരിക്കും.

എന്നു പി. ജെ. യോഹന്നാൻ കത്തനാർ. രായമംഗലം.

---

## ഒരു ലഘുലേഖ.

ഈയിട മുളന്തുരുത്തിൽനിന്നു ഒരു ലഘുലേഖ പുറപ്പെട്ടിരിക്കുന്നു. ഇതു യാക്കോബായ സഭയിലെ മെത്രാക്കക്ഷികളിൽ ചിലർ എഴുതിയതാണു. ഇതു പാത്രിയക്കീസിനെ ആക്ഷേപിച്ചു പുറപ്പെടുവിച്ച ജാത്യാഭിമാനിയുടെ ലേഖനത്തെ താങ്ങുന്നതും അതിനെതിരായി പുറപ്പെട്ട ചില ലഘു പത്രികകളെ ആക്ഷേപിക്കുന്നതും ആണ്. ഈ ലഘുലേഖയുടെ ചില അംശങ്ങൾ താഴെ പകൎത്തുന്നു.

"ഈ മഹായോഗം [കോട്ടയത്തു കൂടിയ യാക്കോബായ സുന്നഹദോസു] ഇത്ര അമംഗളമായി പൎയ്യവസാനിച്ചതിനെ ഓൎത്തും അതിൽ യോഗാദ്ധ്യക്ഷൻ പ്രകടിപ്പിച്ച അപനയത്തെ പററിയും മററും അപാരമായി ദുഃഖിച്ചും പിന്നീടുള്ള വിവരങ്ങൾ തിരക്കിയും ഇങ്ങനെ ഇരിക്കുന്ന സന്ദൎഭത്തിൽ കൊടുങ്ങല്ലൂർ മഹാദേവർ പട്ടണത്തിൽനിന്നും ജാത്യാഭിമാനിയുടെ ഒന്നാം ലേഖനം എന്ന പേരോടു കൂടി നാനാദിഗന്തരങ്ങളിലേക്കും പുറപ്പെട്ട ആ ലഘുലേഖയുടെ ഒരു പ്രതി കിട്ടുവാൻ സംഗതിയായി ........................അതിൽ കോട്ടയത്തു കൂടിയ സുന്നഹദോസിനെയും അതിലെ അദ്ധ്യക്ഷന്റെ പരമോദ്ദേശത്തേയും മററും സംബന്ധിച്ചു വ്യക്തമായും യുക്തിയുക്തമായും വിവരിച്ചിരിക്കുന്ന ഒരു നിരൂപണം അത്രെ ആ ലഘുലേഖ. അതു മനസ്സിരുത്തി വായിക്കുന്ന ഏതൊരുത്തനും അതിലെ വാചകരീതികൊണ്ടും മററും മലയാളം വളരെ ഭംഗിയായും കാൎയ്യഭാഗങ്ങൾ വിടാതെയും എഴുതുവാൻ കഴിയുന്ന ഒരു മാന്യനും സ്വസമുദായത്തിനു സമുദായസംബന്ധമായ നാഗരീകത്വത്തിനു വേണ്ടി നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാനും ന്യായമല്ലാത്ത യാതൊരു ശാപങ്ങളും ഫലിക്കുന്നതല്ലെന്നു വിശ്വാസമുള്ള ഒരു ധീരനും കാൎയ്യം പറയുന്നതിൽ ആരേയും ഭയപ്പെട്ടിട്ടു ആവശ്യമില്ലെന്നുള്ള തത്വം നല്ലതിന്മണ്ണം ഹൃദിസ്ഥമാക്കിയിട്ടുള്ള ഒരു ജ്ഞാനിയുമാണു അതിന്റെ ഗ്രന്ഥകൎത്താവെന്നു ക്ഷണേന മനസ്സിലാകുന്നതാണ്. എന്നിരുന്നാലും അതു തീരെ ദോഷരഹിതമാണെന്നു ഞങ്ങൾ പറയുന്നില്ല. അതിലെ വാചകം വളരെ സുചേഷ്ടിതം എങ്കിലും അതു വളരെ ഗൌരവമായും ശാന്തമല്ലാതെയും പറഞ്ഞിരിക്കുന്നു എന്നൊരു കുററമേ അതിൽ കാണുന്നുള്ളു. അതു എഴുത്തുകാരന്റെ സ്വഭാവവും സഹജമായ ഘടനാവൈഭവവും എന്നോൎത്തു സമാധാനിക്കാം.............ഒരു സമുദായ നേതാവു എന്നനിലയിൽ ആ ദേഹത്തിൽ എന്തെല്ലാം കുററങ്ങൾ ആരോപിച്ചിരുന്നാലും ആയതു വ്യസനസഹിതം അടക്കുകയല്ലാതെ പരസ്യമായി കുററപ്പെടുത്തുന്നതു ന്യായമൊ എന്നു ആൎക്കും പ്രഥമദൃഷ്ടിയിൽ തോന്നാവുന്ന ഒരഭിപ്രായവും ഞങ്ങൾക്കു

തോന്നിയിരുന്നു. എന്നാൽ സംഗതികളുടെ വാസ്തവം ഗ്രഹിക്കാത്തവൎക്ക് അങ്ങനെ ഒരഭിപ്രായം തോന്നുന്നതിൽ അത്ഭുതപ്പെടുവാനില്ലെന്നു പിന്നിട്ടു ഞങ്ങൾക്കു മനസിലായി. ഞങ്ങളുടെ ഒരു മാന്യ സ്നേഹിതനുമായി ഈയിട ജാത്യാഭിമാനിയെ കുറിച്ചു സംസാരിച്ച കൂട്ടത്തിൽ ബാവായുടെ പല രഹസ്യ വൃത്താന്തങ്ങളെ പറ്റി പറഞ്ഞതിനെ ഓക്കുമ്പോൾ അതെല്ലാം ഗ്രഹിപ്പാൻ ഇടയുണ്ടായിരുന്ന ജാത്യാഭിമാനി വളരെ ഉല്ക്കൃഷ്ടമായിട്ടും നയമായിട്ടും മാത്രമെ പറഞ്ഞിട്ടുള്ളു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു."

"എന്നാൽ ബാവായുടെ ഉദ്ദേശം ന്യായരഹിതമെന്നു വേദം സാക്ഷിക്കുന്നു. 'ദ്രവ്യാഗ്രഹം സകല ദോഷത്തിനും മൂലമാകുന്നു'. 'ഒരുത്തനു രണ്ടു യജമാനന്മാരെ സേവിപ്പാൻ കഴികയില്ല. എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ചു മററവനെ സ്നേഹിക്കും അല്ലെങ്കിൽ ഒരുത്തനോടു ചേൎന്നു മററവനെ നിന്ദിക്കും. 'നിങ്ങൾക്കു ദൈവത്തേയും ധനത്തേയും സേവിപ്പാൻ കഴികയില്ല'. 'അവർ ദ്രവ്യാഗ്രഹത്താൽ കൌശല വാക്കുകളെക്കൊണ്ടു നിങ്ങളെ വാണിഭമാക്കും. അവൎക്കു പൂൎവ്വകാലം മുതൽ ന്യായവിധി താമസിക്കുന്നില്ല, അവരുടെ നാശം ഉറങ്ങുന്നതുമില്ല.' ............... 'അവർ തങ്ങളുടെ വായ കൊണ്ടു വളരെ സ്നേഹത്തെ കാണിക്കുന്നു. എന്നാൽ അവരുടെ ഹൃദയം അവരുടെ അൎത്ഥാഗ്രഹത്തെ പിന്തുടരുന്നു"

"ഇതു തന്നെയാണു നമ്മുടെ ആധുനിക ബാവായുടേയും ഉദ്ദേശം. മേല്പട്ടം ആൎക്കും കൊടുക്കാം അതിനു ജനസമ്മതം വേണമെന്നില്ല................ എന്നാൽ ഇതിനെ സംബന്ധിച്ചു ഹൂദായകാനോൻ പറഞ്ഞിരിക്കുന്നതു എങ്ങിനെയെന്നു നോക്കാം. 'അവൻ പട്ടമാകുന്ന ദാനത്തേയും പരിശുദ്ധാത്മാവാകുന്ന ദാനത്തേയും വില്ക്കരുതു. പട്ടം കൊടുക്കുന്നതിനു വേണ്ടി കോഴ നിശ്ചയിക്കയുമരുതു. എന്തുകൊണ്ടെന്നാൽ അതിനെ വിററു വില വാങ്ങുന്നവനു പട്ടമില്ല. അവൻ അവരിൽ നിന്നു ഭ്രഷ്ടനും തന്റെ ഗുരുവിന്റെ വിലവാങ്ങിയ യഹൂദായോടു കൂടെ ഓഹരിക്കാരനുമാകുന്നു. അവൻ പൊന്നിനേയും വെള്ളിയേയും സംഗ്രഹിക്കരുതു.

മുളന്തുരുത്തി ൮൧-൮-൧൦. സമുദായോന്നത കാംക്ഷകൻ.

---

## പത്രവരി അടച്ചവരുടെ പേരു വിവരം

താഴെ ആണ്ടു മാസം കാണുന്നതു അതുവരെയുള്ള (അതും ഉൾപ്പെടും) പത്രവരി അടഞ്ഞു എന്നാണ്.

രാ. രാ. അവൎകൾ.

തിരുവല്ലാ. കട്ടപ്പുറത്തെ ശമുവേൽ ക. ൧. വ്യ മേടം. മുണ്ടപ്പള്ളിൽ ചാക്കോ. ക. ൧. വ്യ മേടം. പറയത്ത്കാട്ടിൽ ഉമ്മൻ ക. ൧. വ്യ ധനു. കൊയിക്കൽ കൊച്ചുമാത്തുണ്ണി ക. ൧. വ്യ ധനു. പൈനുംമൂട്ടിൽ കൊച്ചുഞ്ഞു. ക. ൧. വ്യ മേടം. വെട്ടിക്കാവേലിൽ മത്തായി. ക. ൧. വ്യ കുംഭം. കോവൂർ മാത്തു ക. ൧. ൦ ൦ വ്യ ചിങ്ങം. പുളിമൂട്ടിൽ തോമ്മാസു. ക. ൧. വ്യ ധനു. വ. മി. ശ്രീ. അല്പതോമ്മാകത്തനാർ. ക. ൮. വ്യ മേടം ഇരവിപേരൂർ. മെഴവേലിൽ കോശി ജേക്കോബ് ക. ൨. വ്യ ധനു. പുത്തേടത്തുമണ്ണിൽ ചെറിയാൻ ക. ൧. ൦. ൦. വ്യ കുംഭം. മണ്ണേട്ടു ഔസേഫ് ക. ൧. വ്യ ധനു. കരിപ്പുമണ്ണിൽ മത്തായി വാദ്ധ്യാർ ക. ൨. വ്യ ധനു പി. ഐ. ഉമ്മൻ. ക. ൧ വ്യ ധനു. ഇടവംവേലിൽ മത്തായി വക്കീ ക. ൨. ചക്രം. ൧൦കാശു. വ്യ. വ്യ വൃശ്ചികം. ഓതറ. മണ്ണിൽ കൊച്ചുപാപ്പി. ക. ൧ വ്യ ഇടവം. പി. വി വറുഗീസ് ക. ൧ വ്യ മകരം. വൈക്കം. പുത്തൻവീട്ടിൽ ചാക്കോ. ക. ൧ വ്യ കൎക്കടകം. ആനപ്രാമ്പാൽ മിവ്യശ്രീ കിഴക്കേത്തലക്കൽ അച്ചൻ ക൮൧. വ്യ മേടം. പള്ളത്തിൽ ഗീവറുഗീസു ക. ൧ വ്യ ധനു. തയ്യിൽ മത്തായി. ക. ൧ വ്യ ചിങ്ങം. ഊരാംവേലിൽ ചെറിയാൻ ക. ൧ വ്യ മേടം പുളിക്കത്തറ വൈദ്യൻ ക. ൧ വ്യ ഇടവം. കുളങ്ങരെ കൊച്ചുപുരയ്ക്കൽ ചാണ്ടി. ക. ൧ വ്യ മേടം. കാഞ്ഞിരപ്പള്ളിൽ മത്തായി ക. ൧

വെള്ളുക്കുട്ടം. കരിനാട്ടുപറമ്പിൽ വക്കി കുരുവിള ക. ഫ വൃശ്ച കന്നി. പള്ളം റവ്റി. സി. ചാക്കോ വാദ്ധ്യാർ ക. ഫ വൃശ്ച മേടം.

ചാത്തന്നൂർ. പുത്തൻ പിടികയിൽ കൊച്ചു കോശി വാദ്ധ്യാർ ക. ഫൽ വൃദ്ധ മേടം; ഏറത്തദശേരിൽ കാട്ടുംപ്രത്ത ദാനിയേൽ ക. ഫ വൃദ്ധ മകരം; മാമ്പള്ളിക്കുന്നത്ത ചേരിയിൽ പ്ലാവിളയിൽ ചെറിയ ക. ഫ വൃദ്ധ മകരം; പ്ലാമൂട്ടിൽ ചെറിയാൻ വാദ്ധ്യർ. ക ഫൽ വൃദ്ധ മീനം കാഞ്ഞിരംവിളയിൽ തോമ്മസ ക. ഫ വൃദ്ധ കുംഭം പ്ലാംമൂട്ടിൽ യൊഹന്നാൻ ക. ഫ വൃദ്ധ മീന. ആല്യംമൂട്ടിൽ ചെറിയ ക. ഫ വൃദ്ധ വൃശ്ചികം. വല്യവീട്ടിൽ വി. ഐ. ജോർജ്ജു മുതലാളി ക. ഫ വൃശ്ച മകരം പുത്തൻ വീട്ടിൽ ജോർജ്ജു മുതലാളി ക. ഫൽ വൃദ്ധ മേടം; കരിക്കോട്ടു പുന്നത്തറ തോപ്പിൽ കുഞ്ഞാണ്ടി ക. ഫൽ വൃദ്ധ വൃശ്ചികം; നെടുംചിറയിൽ വടക്കേ പുത്തൻ വീട്ടിൽ ജി. മത്തായി ക. ഫൽ വൃദ്ധ മേടം; പൂയപ്പള്ളി. നെയ്യോട്ടു കോശി ക. ഫ. ഫൗ. ഫവ വൃദ്ധ ധനു ഇടയിലഴിയത്ത പുത്തൻ വീട്ടിൽ ഏലിയാസു കോശി ക. ഫ വൃദ്ധ വൃശ്ചികം നെയ്യോട്ടു ചാക്കൊ കുരിയെശു ക. ഫ വൃശ്ച കർക്കടക; കുണ്ടറ. തുണ്ടിയിൽ റവ്റി. ജി. ചാണ്ടപ്പിള്ള ക. ഫ വൃശ്ച മീനം; പ്ലാംവറ കുഞ്ഞാണ്ടി ക. ഫ വൃദ്ധ തുലാം; പി. ജെ. വറുഗീസു ക. ഫ വൃശ്ച മിഥുനം; പനവിള വടക്കേതിൽ ചോനാ പണിക്കർ ക. ഫ വൃദ്ധ ധനു; കുമ്പുംപൊയ്ക്കയിൽ കോശി ക. ഫ വൃദ്ധ തുലാം; ദി. ശ്രീ. കൊച്ചു പൊയ്ക്കയിൽ അച്ചൻ ക. ഫ വൃശ്ച കർക്കടകം; പുളിമൂട്ടിൽ കുഞ്ഞൻ ക. ഫ വൃദ്ധ ധനു; നെടുമ്പായകുളങ്ങര കോശിപ്പണിക്കർ ക. ഫൽ വൃദ്ധ ചിങ്ങം; കാണ്ടമ്മ ക ഫൽ വൃദ്ധ ചിങ്ങം ഉമയാററുകര. തേക്കാട്ടിൽ സ്കറിയ ക. ഫ വൃശ്ച ഇടവം; ചെറിയക്കാരേത്ത തോമ്മാ ക. ഫ വൃശ്ച വൃശ്ചികം; താമരപ്പള്ളിൽ കൊച്ചുഞ്ഞു ക. ഫൽ വൃശ്ച മിഥുനം; കായങ്കുളം. അമ്പിക്കുളങ്ങര ഉമ്മൻ ക. ഫ വൃശ്ച ധനു; പി. ഐ. നദാനിയേൽ ക. ഫൽ വൃശ്ച ഇടവം, നടയ്ക്കാ പടിയ്ക്കൽ ജോൺ കുഞ്ഞൻ ക. ഫ ചക്രം വൃദ്ധ വദ്ധ കർക്കടകം; പി. കെ. കോശി ക. ഫ ചക്രം വദ്ധ വൃദ്ധ കർക്കടകം; പള്ളിത്തോടത്ത പുത്തൻവീട്ടിൽ കെ. കുഞ്ഞൻ ക. ഫ ചക്രം വദ്ധ വൃദ്ധ കർക്കടകം; പള്ളിക്കൽ. കാങ്കാലിൽ കെ. ജി. ജോർജ്ജു ക. ഫ വൃദ്ധ ധനു; പുത്തൻ പുരയ്ക്കൽ ഗീവറുഗിസ ക. ഫ വൃദ്ധ ധനു; കൃഷ്ണപുരം. കോലേടത്ത കുരുവിള ക. ഫൽ വൃദ്ധ കന്നി; ചെങ്ങന്നൂർ. താമരപ്പള്ളിൽ ഔസേഫ ക. ഫൽ വൃശ്ച കുംഭം; പുത്തൻകാവു. താമരശേരി പോത്ത ക. ഫ വൃന്ന ധനു; മുണ്ടക്കൽ ഉമ്മൻ ക. ഫ വൃന്ന കന്നി, അരണപ്പുറത്ത നൈനാ ക. ഫ വൃന്ന കന്നി പടിഞ്ഞാറേൽ കൊച്ചുകുഞ്ഞ ക. ഫ വൃദ്ധ വൃശ്ചികം; മാമ്പറേറത്തു യാക്കോബ ക. ഫ വൃദ്ധ മേടം; പുത്തൻ പുരയിൽ ചാണ്ടി ക. ഫ വൃന്ന തുലാം: താമരശേരിൽ മാത്തു ക. വ വൃദ്ധ ചിങ്ങം; തൈക്കൂട്ടത്തിൽ ഉമ്മൻ ക. ഫ വൃദ്ധ ചിങ്ങം; മേലേമൂട്ടിൽ ഗീവറുഗിസ ക. ഫ വൃദ്ധ വൃശ്ചികം; വെളിനല്ലൂർ. ഇട്ടുപടിക്കൽ തോമ്മാസു വാദ്ധ്യർ ക. ഫൽ വൃദ്ധ മേടം; മരുതമൺപള്ളി. മുരുക്കു മംഗലത്ത സി യോഹന്നാൻ വാദ്ധ്യാർ ക. ഫ വൃശ്ച കർക്കടകം പുത്തൻവീട്ടിൽ ഉണ്ണൂണ്ണി ക. ഫ വൃശ്ച കർക്കടകം; തേവലക്കര. മാപ്പള വീട്ടിൽ കളിയിലിൽ വൈദ്യൻ കൊച്ചുമമ്മൻ ക. ഫ വൃന്ന ധനു; കൊന്നവിളയിൽ കുഞ്ചെറിയ വൈദ്യൻ ക. ഫൽ വൃദ്ധ മേടം; കുമരശേരി ഗീവറുഗീസ ക. ഫ-ഫ൦-വ്യ വൃശ്ച വൃശ്ചികം; റവ്റി. കെ. വറുഗീസ വാദ്ധ്യർ ക. ഫ-൭-വൃശ്ച ചിങ്ങം; പയനു വിളയിൽ കൊച്ചിടിച്ചാണ്ടി വൈദ്യൻ ക. ഫ വൃദ്ധ ചിങ്ങം എം. കൊച്ചുമ്മൻ മൈനാകപള്ളി സ്കൂൾ മാനേജർ ക. ഫ-൭ വൃദ്ധ ചിങ്ങം;

ചാത്തൻകേരി. കൊട്ടാണിപ്രാൽ മാത്തു. ക. ഫൽ. വൃദ്ധ മേടം; പാലാക്കുഴിയിൽ കൊച്ചുകുഞ്ഞു. ക. ഫൽ. വൃദ്ധ മേടം; ഇരാററുപേട്ട. പി. ജെ. ഇട്ടിച്ചെറിയ. ക. ന്മ. ചക്രം വ. കാശു. വൃ. വൃദ്ധ കർക്കടകം; ചുനക്കര. ദി. ശ്രീ. വി. കെ. ഗീവറുഗീസ് കത്തനാർ. ക. ഫൽ. വൃദ്ധ മേടം; വടക്കേത്തലക്കൽ കുഞ്ഞമ്മൻ ചോനാ ക. ഫൽ. വൃദ്ധ മകരം; ഇടയാറമ്മുള. പാങ്ങാട്ടേത്തു് വക്കി ക. ഫൽ. വൃദ്ധ മകരം; അയിരൂർ ചാ

യർ തയ്യിൽ പ്ലാച്ചേരിൽ കൊച്ചുമത്തായി ക. ഫൽ. വൃദ ഇടവം; കുന്നംപ്രത്ത് ചിറിവുപറമ്പിൽ മത്തായി. ക. ഫ. ചക്രം ഫ. വൃദ മകരം; മിഷ്യൻ ഉപദേശി. സി. ഐ. വക്കി ക. വ. വൃദ ചിങ്ങം; മന്നാക്കുഴിയിൽ ഗീവറുഗീസ്. ക. ഫൽ. വൃദ മകരം; ററി. ജി. പിലിപ്പോസു ക. ഫൽ. വൃദ മേടം; പുളിയോടിൽ കൊച്ചുമത്തായി ക. ഫൽ വൃദ ഇടവം; പന്തോളിപ്പീടികയിൽ കൊച്ചുകുഞ്ഞു ക. ഫ. വൃദ മിഥുനം; ചെറുകോൽ മി ശ്രീ. ആറവുപുറത്തു അച്ചൻ ക. ഫൽ വൃദ മേടം; ഇഞ്ചക്കൽ മത്തായി ക. ഫൽ വൃദ മേടം; കാഞ്ഞിരപ്പള്ളി. എം. കെ. ഇട്ടിയേരാ ക. ഫ. ചക്രം. ഫദ. കാശു. ഫവ. വൃദ മേടം; ററി. പി. അബ്രഹാം. ക. വ ചക്രം. വൃ. കാശു വൃ. വൃദ മകരം; കെ. സി. കുര്യൻ ബി. എ. എം. ബി. സി എം. ക. ഫൽ വൃദ ധനു; പത്തനംതിട്ട. സി. വി. ഈശോ. ക. ഫൽ വൃദ ധനു; കെ. സി. മാമ്മൻ ക. ന വൃദ മേടം; കൊട്ടാരക്കര. കരിങ്ങോട്ടു വീട്ടിൽ സി. കുഞ്ഞാണ്ടി ക. ഫ. വൃദ ധനു; പുലമൺ മേലേതിൽ ഉമ്മൻ ക. ഫൽ വൃദ. ചിങ്ങം; മി. ശ്രീ. ആവിക്കോട്ടു യൌനാൻ കത്തനാർ ക. ഫ. വൃദ ധനു; കുന്നത്തു ചാക്കോ മേസ്തിരി ക. ഫ. വൃദ വൃശ്ചികം; തൃക്കണ്ണമങ്കൽ വടക്കേടത്തു വീട്ടിൽ ഗീവറുഗീസു കോശി ക. ഫൽ വൃദ ചിങ്ങം; ആവിക്കോട്ടു ഗീവറുഗീസു ക. ഫൽ വൃദ കർക്കടകം; തെക്കേടത്തു കുര്യൻ ആമ്മീൻ ക. റ. വൃദ ചിങ്ങം; ആറമ്മുള. കൊച്ചുയോഹന്നാൻ ക. ഫ. വൃദ ധനു; എ. ജി. ഫിലിപ്പു വക്കീൽ ക. ഫ. വൃദ ധനു; കുമ്പുക്കോട്ടു കൊച്ചുമ്മൻ. ക. ഫൽ വൃദ മേടം. വടക്കേതിൽ. യോഹന്നാൻ ക. ഫൽ വൃദ ധനു; പട്ടാമ്പി. സി. ഒ. വറുഗീസു ക. ഫൽ വൃദ. മകരം; ഓമല്ലൂർ. വരിക്കളത്തിൽ പോത്ത കുരുവിള ക. ഫ വൃദ മേടം; പാറപ്പള്ളിൽ പി. ജോർജ്ജ് ക. ഫ വൃദ ഇടവം; വരുകുളത്തു വടക്കേതിൽ മാത്തൻ ക. ഫ വൃദ മകരം; എം. എം. ഡേവിഡ ക. ഫ. വൃദ ചിങ്ങം; കൈപ്പട്ടൂർ. തേരകത്തു കൊച്ചു കോശി ക. ഫൽ. വൃദ ധനു. കുമ്പേലിൽ കോരുതു ക. ഫൽ. വൃദ ധനു കണ്ണൻകോട്ടു. പടിഞ്ഞാറെ പുത്തൻ വീട്ടിൽ മത്തായി മുതലാളി ക. ഫ. വൃദ കന്നി; ഏനാത്തു പടിഞ്ഞാറേതിൽ കൊച്ചുകുഞ്ഞു വൈദ്യൻ ക. ഫൽ. വൃദ കർക്കടകം; കിഴക്കേതിൽ കൊച്ചുകുഞ്ഞു ക. വ. വൃന്ന ധനു മി ശ്രീ. തലവൂർ മേപ്പട്ടു മത്തായി കത്തനാർ ക. ഫൽ. വൃദ കർക്കടകം; മീനച്ചിൽ. കിഴക്കൂട്ടം ററി. പി. വക്കി ക. ഫൽ. വൃദ മകരം. തൃപ്പൂണിത്തുറ. നടക്കൽ പി. വക്കി. ക. വ-ഫം-വൃ. വൃദ മകരം; പായിപ്പാട്ടു. കൊട്ടപ്രത്തു കൊച്ചുകുഞ്ഞു ക. ന. വൃദ കന്നി. ചങ്ങനാശേരി. കൊച്ചുകോശി ക. ഫ. വൃന്ന മകരം; വെളിയനാട്ടു. മി. ശ്രീ. കണ്ണോത്തു അബ്രഹാം കശിശ. ക. ന. വൃദ കുംഭം; കവിയൂർ. പട്ടരേട്ടു ഇടിക്കുള. ക. ഫൽ. വൃദ മേടം; നിരണം. കണ്ണൻ കോനാരിൽ തോമ്മാസു ക. ഫ. വൃദ കുംഭം; വാഴപ്പള്ളിൽ പൌലൊസു ക. ഫ. വൃദ കുംഭം; ചെപ്പാട്ടു. കണ്ണൻമ്പള്ളിൽ ഒ. തോമ്മാസു. ക. ഫ. വൃദ ധനു; മുളക്കുഴ. കുഞ്ഞാണ്ടി വാദ്ധ്യാർ ക. ഫ. വൃദ മിഥുനം; തുമ്പമൺ. നെല്ലിക്കപ്പുത്തൻ വീട്ടിൽ ഗീവറുഗീസു ക. ഫൽ. വൃദ ധനു; ചക്കാല മണ്ണിൽ കണ്ണൻ പൊയ്കയിൽ കോരുതു ക. ഫൽ വൃദ മേടം; ചെറിയനാട്ടു. മി ശ്രീ. കെ. സി. സക്കറിയാ കത്തനാർ. ക, ഫൽ വൃദ മേടം; വാണിച്ചക്കാലയിൽ മത്തായി ക, ഫൽ വൃദ ഇടവം;

കുറിയന്നൂർ. വലിയ കാലായിൽ ചാക്കോ ക. ഫ വൃദ മേടം; വടക്കേടത്ത ഈശോ ക. ഫ വൃദ തുലാം; കിടങ്ങന്നൂർ. മി. ശ്രീ. ഇഞ്ചക്കലേത്ത മത്തായി കത്തനാർ ക. ഫൽ വൃദ മേടം, മുത്തേരിൽ കിഴക്കേതിൽ മത്തായി ക. ഫ വൃന്ന മകരം; ചേർത്തല. മിസ്സസ്സ കെ. സി. അച്ചാമ്മ ക. ഫൽ വൃദ തുലാം; വാകത്താനം. മി. ശ്രീ. കൊച്ചുപറമ്പിൽ യോഹന്നാൻ കത്തനാർ ക. ന വൃദ മേടം; ആറ്റുപ്പുക്കര. പൂവത്ത്ശേരിൽ കൊച്ചു മത്തായി ക. ന വൃദ ഇടവം;